# THE CHURCH WEEKLY

| Vol. IX. | SUNDAY 30TH JANUARY 1955 | PRICE 2 ANNAS A COPY | NO. 5 |
|---|---|---|---|


## INTERVENTION OF GOD

By Dr. James Reid

This cry for the intervention of God has been echoed by millions throughout the long centuries. It was forced from the prophet as he surveyed the unhappy condition of his people. They were exiles in Babylon; their home land lay far across the desert and their holy city was in ruins. The sore discipline through which they had passed had not brought forth in them what the writer to the Hebrews calls the "peaceable fruits of righteousness." It seemed that nothing less than the intervention of God on a dramatic scale could save them. There are times when most of us feel that kind of despair. Tennyson voices it in the last words of Arthur,

*Why is all around us here*
*As if some lesser god had made the world,*
*But had not force to shape it as he would,*
*Till the High God behold it from beyond,*
*And enter it, and make it beautiful?*

We have all asked the same question, Why does not God take action and do something? "O that Thou wouldest rend the heavens and come down."

The message of Advent is that He has come and that He is ready to act in the only way in which His activity would be of any real use. The trouble is that His kind of intervention in human affairs is not the kind we are ready to welcome. We feel it is not drastic enough, not forceful enough to make the kind of changes we are looking for.

All sorts of people have seized power and tried their hand at reshaping the world to their own design, and they are at it still, with all the tools of tyranny, while the cry to God goes up from multitudes in one form or another, "O that thou wouldest rend the heavens and come down."

The prophet Isaiah in this same passage has a flash of the truth that can light up our darkness: "God worketh for him that waiteth for Him" Waiting for God, or waiting on God, is one of the prophet Isaiah's most familiar phrases. In the West we are not very good at waiting. We want to be up and doing. We like to see the wheels go round. Often we are so impatient to get on with the job that we forget our need of a power and wisdom beyond our own. We are like men who try to drive their machinery with their own hands, forgetting that we are not in ourselves the reservoirs of power, but only channels. Unless we keep this in mind we may become mere fussy busy bodies, wearing ourselves out and accomplishing nothing. Waiting on God means being quiet enough to hear Him speak and still enough to let Him act within ourselves, which is where all real changes begin.

To wait on God is to think about God, to put aside our own plans and troubles and worries and fix our minds on Him till He comes out of the shadows and takes His own place at the centre of our minds. Was it not for this that Jesus came and dwelt among us that we might behold His glory and so find our dull and despairing souls invaded by God? In many an Italian city it is possible to step right out of the glare and bustle of a busy street into the twilight coolness of a church.

When we give the place time to take the glare out of our eyes and still the rattle of the city traffic, we may see on the walls a series of frescoes, each one depicting some incident in the story of Jesus. It is enough to sit there quietly and let them speak to the heart and make us conscious of God. Worship at its best is primarily the means whereby God comes to His temple in our hearts to make Himself known to us in the depth of our souls and at the point of our need. There is transforming power in that experience wherever it may come to us, in our own room, or in a church, or, like Jacob, on some bare hillside where God lets down His ladder. In such ways God intervenes to work for those that wait for Him.

But the act of waiting for God's entry may also mean keeping our eyes open to the world. It means letting Him guide our thinking so that we see things from His viewpoint. That is the only way to find light on our moral perplexities, our muddled relationships with one another. Spurgeon used to say that time and time again when the key to some word of Scripture on which he felt compelled to preach, eluded him in spite of all his efforts, he would put it out of his mind and go to sleep.

In the morning he would find that in some strange way the tangle had straightened itself out. God's light does break through if we are ready to lay aside our own ideas and willing to see things and people with His eyes. A way will open up in some challenging or depressing situation when we let God direct us. He can open our eyes to the value of people we do not like, so

നിഖ്യാവിശ്വാസ പ്രമാണം 15

# മനുഷ്യരായ നമുക്കും നമ്മുടെ രക്ഷയ്ക്കും വേണ്ടി

(റെവ. ഡീക്കൻ. എം. വി. ജോർജ്ജ് എം. എ. ബി. ഡി.)

(തുടർച്ച)

മനുഷ്യരായ നമുക്കുവേണ്ടിയാണ് യേശുക്രിസ്തു അവതരിച്ചതും, കഷ്ടമനുഭവിച്ചതും, മരിച്ചതും ഉയർത്തെഴുന്നേററതും. മൃഗങ്ങൾ പാപം ചെയ്യുവാൻ കഴിവില്ലാത്തവയാകയാൽ അവയ്ക്കു രക്ഷയുടെ ആവശ്യമില്ല. സ്വാതന്ത്ര്യത്തോടു കൂടി സൃഷ്ടിക്കപ്പെട്ട മനുഷ്യനു മാത്രമേ പാപം ചെയ്യുവാൻ സാദ്ധ്യതയുള്ളു. പാപിയാകുവാനും പരിശുദ്ധനാകുവാനും ഒരു മൃഗത്തിനു കഴിവില്ല. എന്നാൽ മനുഷ്യനു കഴിയും. മാലാഖമാർ പാപരഹിതരായതിനാൽ അവർക്കുവേണ്ടിയും ക്രിസ്തു രക്ഷ സമ്പാദിക്കേണ്ട ആവശ്യമുണ്ടായില്ല. പറുദീസായിൽ നിന്ന് ബഹിഷ്കരിക്കപ്പെട്ട മനുഷ്യനെ വീണ്ടും സ്വർഗ്ഗീയ പറുദീസായുടെ ആനന്ദാനുഭവത്തിലേയ്ക്കുകൊണ്ടുവരുവാനായി യേശുക്രിസ്തു മനുഷ്യനായി. മനുഷ്യൻ പാപം ചെയ്തില്ലായിരുന്നു എങ്കിൽ യേശുക്രിസ്തുവിൻെറ മനുഷ്യാവതാരം ഉണ്ടാകുകയില്ലായിരുന്നു. കാണാതെ പോയതിനെ തിരഞ്ഞു രക്ഷിപ്പാനല്ലോ മനുഷ്യപുത്രൻ വന്നത്. വി. ലൂക്കോസിൻെറ സുവിശേഷം 15-ാം അദ്ധ്യായത്തിലുള്ള മൂന്നുപമകളിലും കണ്ടുകിട്ടി എന്ന വാക്കു കാണുന്നു. മനുഷ്യരാശി സ്വാതന്ത്ര്യ സമേതം സൃഷ്ടിക്കപ്പെട്ടതാകയാൽ തെററിപ്പോകുമെന്നു ദൈവത്തിനറിയാമായിരുന്നു. സ്വാതന്ത്ര്യമില്ലാത്ത പാവങ്ങളായി തെററാതെ ജീവിക്കുന്നതിനേക്കാൾ സ്വാതന്ത്ര്യം ഉപയോഗിച്ച് തെററിപ്പോകാവുന്നവൻ ശ്രേഷ്ഠൻ തന്നെയാണ്. നിശ്ചയമായും മനുഷ്യൻ തെററിപ്പോകുമെന്നും ദൈവത്തിൻെറ രക്ഷണ്യ പ്രവൃത്തി അത്യന്താപേക്ഷിതമായി വരുമെന്നും സർവ്വജ്ഞനായ ദൈവത്തിനറിമായിരുന്നതുകൊണ്ട് അവൻ സ്വപുത്രനെ മനുഷ്യരക്ഷയ്ക്കുവേണ്ടി അയയ്ക്കുവാൻ യുഗങ്ങൾക്കു മുമ്പെ നിശ്ചയിച്ചിരുന്നതാണ്. "നിങ്ങളെ വീണ്ടെടുത്തിരിക്കുന്നതു് വെള്ളി പൊന്ന് മുതലായ അഴിഞ്ഞുപോകുന്ന വസ്തുക്കളെക്കൊണ്ടല്ല, ക്രിസ്തു എന്ന നിർദ്ദോഷവും നിഷ്കളങ്കവുമായ കുഞ്ഞാടിൻെറ വിലയേറിയ രക്തം കൊണ്ടത്രേ". [1 പത്രോ: 1: 18, 19.] ക്രിസ്തുവും നമ്മെ ദൈവത്തോടു അടുപ്പിക്കേണ്ടതിനു നീതിമാനായി നീതികെട്ടവർക്കുവേണ്ടി പാപം നിമിത്തം ഒരിക്കൽ കഷ്ടമനുഭവിച്ചു. [1. പത്രോ. 3: 18.]

"രക്ഷയ്ക്കും വേണ്ടി" എന്ന വാക്കിനു വാചാമഗോചരമായ അർത്ഥമുണ്ട്. പല പ്രവാചകന്മാരും, ഗുരുക്കന്മാരും, ഉപദേഷ്ടാക്കളും നമുക്കുണ്ടെങ്കിലും ഒരേ ഒരു രക്ഷിതാവു മാത്രമേ നമുക്കുള്ളു. അവൻെറ രക്ഷണ്യ പ്രവൃത്തിയിൽ പാപത്തിൽ നിന്നുള്ള വിടുതലും ദൈവത്തിങ്കലേയ്ക്കുള്ള പ്രവേശനവും അടങ്ങിയിരിക്കുന്നു. The negative and the positive aspects of salvation may be described as redemption and restoration. "It is, on the one hand, a 'redemption', a 'deliverance', and, on the other hand, a restoration of the fellowship with God. 'forgiveness of our sins', and a 'translation' into the Kingdom of Christ" Estborn S: The Christian Doctrine of Salvation, C. L. S. page iii

(ഇംഗ്ലീഷ് അറിയാവുന്ന വായനക്കാർ ഈ പുസ്തകം വരുത്തി വായിക്കുന്നതു് വളരെ പ്രയോജനകരമായിരിക്കും.) മനുഷ്യരായ നമുക്കും നമ്മുടെ രക്ഷയ്ക്കും വേണ്ടിവന്നവൻ കുറെ നല്ല ഉപദേശങ്ങൾ നമുക്കു തരികയോ, മാതൃക കാണിക്കുകയോ മാത്രമല്ല ചെയ്തത്. പിന്നെയോ മററാരും ചെയ്തിട്ടില്ലാത്തവിധം പാപത്തിൻെറ അടിമയിൽ നിന്നും നമ്മെ വിമുക്തരാക്കി ദൈവരാജ്യത്തിൻെറ അവകാശികളാക്കുകയത്രേ ചെയ്തതു്. അന്ധകാരത്തിൽനിന്ന് അത്ഭുത പ്രകാശത്തിലേക്കു നമ്മെ വിളിച്ചവൻ, തിരഞ്ഞെടുക്കപ്പെട്ട ഒരു ജാതിയത്രെ നാം. 1 പത്രോ: 2: 9.

യേശുക്രിസ്തുവിൻെറ മനുഷ്യാവതാരവും ക്രൂശുമരണവും ഉയിർത്തെഴുന്നേൽപ്പും നമ്മുടെ രക്ഷയ്ക്കുവേണ്ടി ഏകൻ ചെയ്ത മൂന്നു ക്രിയകള

---

that our hearts are filled with the charity that seeks to help and to heal. But this illumination does not come by argument. It can only come through the love and compassion which God kindles in hearts that are humble enough and contrite enough to receive it. His light breaks when we are quiet enough to wait for it, as men who have lost their way wait quietly for the dawn.

The cry for the intervention of God rises out of despair; but the point of despair is always the place of hope. It is when we are at the end of ourselves that we become ready and willing for God to take us in hand. When events and circumstances bring us to this point there is only one thing to do. It is to put ourselves into the hands of God and let Him use these events, however desolating, to work in us and for us, as they will do when He is in control. We are clay in the hands of the potter, as the prophet says. But when the potter who seeks to mould us is God and we know that He is our Father, we can find the peace that lies at the heart of every storm. "There is a state of mind," says William James, "known to religious men and to no others, in which the will to assert ourselves, has been displaced by the willingness to close our mouths and be as nothing in the floods and waterspouts of God. In this state of mind the hour of moral death has turned in to our spiritual birthday." This is what God works in those who wait for Him.

**PRAYER**

**O God who workest for those that wait for thee, grant us the quiet mind which lays us open to Thy spirit. Silence within us the voices of fear, the tumult of care, the tempting suggestions that lure our hearts away from Thee. Help us so to trust in Thy love that Thou canst shape us for Thy service and mould us in Thine image; through Jesus Christ our Lord.**

*(British Weekly)*

---

ത്രേ. തൻെറ ഐഹികജീവിതകാലം മുഴുവനും കാൽവറിയിലും താൻ വഹിച്ച കുരിശു് തൻെറ നിത്യമായ ഹൃദയത്തിൽ ഉണ്ടായിരുന്ന നിത്യമായ ക്രൂശിൻെറ ചരിത്രത്തിലെ പ്രദർശനം മാത്രമായിരുന്നു. അവൻ മൂന്നാം ദിവസം ഉയിർത്തെഴുന്നേററില്ലായിരുന്നെങ്കിൽ മഹാത്മാഗാന്ധിയെപ്പോലെ ഒരു രക്തസാക്ഷി മരണം വരിച്ചു എന്നതിൽ അധികമായി തൻെറ ക്രൂശിനു് അർത്ഥമുണ്ടാകയില്ലായിരുന്നു. ഇപ്പോഴോ അവൻെറ മരണം എൻെറ ജീവൻെറ മുഖാന്തിരമായി നിലകൊള്ളുന്നു. അവനോടു കൂടെ വിശ്വാസത്താൽ ക്രൂശിക്കപ്പെടുന്നവൻ നിശ്ചയമായും ഉയിർത്തെഴുന്നേൽക്കുകയും ചെയ്യും. "ഞാൻ ക്രിസ്തുവിനോടു കൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു. ഇനി ജീവിക്കുന്നതു ഞാനല്ല. ക്രിസ്തു അത്രേ എന്നിൽ ജീവിക്കുന്നു; ഇപ്പോൾ ഞാൻ ജഡത്തിൽ ജീവിക്കുന്നതോ എന്നെ സ്നേഹിച്ചു് എനിക്കുവേണ്ടി തന്നത്താൻ ഏല്പിച്ചുകൊടുത്ത ദൈവപുത്രങ്കലുള്ള വിശ്വാസത്താലത്രേ" ഗലാത്യ 2: 20

യേശുക്രിസ്തു എന്ന ഏകൻെറ മരണത്താൽ നമുക്കെല്ലാവർക്കും എങ്ങനെയാണു് രക്ഷ ഉണ്ടാകുന്നതു്? എന്നചോദ്യത്തിനു് യുക്തിപരമായ ഒരുത്തരം കൊടുക്കുവാൻ പരിശ്രമിച്ചിട്ടുള്ള വലിയ വേദശാസ്ത്രജ്ഞന്മാർപോലും നിരാശരായിട്ടുണ്ടെങ്കിലും ആ രക്ഷ അനുഭവിപ്പാൻ യഥാർത്ഥമായി ആഗ്രഹിച്ചയാതൊരുവനും അതു ലഭിക്കാതെ പോയിട്ടില്ല.

**The fact of salvation remains indubitable although the explanation of the same is not an easy task**

(ക്രിസ്തീയ രക്ഷ വിവരണാതീതമാണെങ്കിലും അതിൻെറ യാഥാർത്ഥ്യം സംശയരഹിതമായിത്തന്നെ നിലകൊള്ളുന്നു.) ക്രൂശിൻെറ രഹസ്യത്താൽ രക്ഷയുടെ കവാടങ്ങൾ തുറക്കപ്പെടുന്നതു് എങ്ങനെയാണെന്നു വേദശാസ്ത്രജ്ഞന്മാർ പല കാലഘട്ടങ്ങളിലായി വിവരിച്ചിട്ടുള്ള അനേകതീയറികളിൽ ചിലതു ചുരുക്കമായിപരിശോധിക്കാം.

**1. The Ransom Theory.** (വിലയ്ക്കു വാങ്ങൽ അഥവാ മറുവില സിദ്ധാന്തം)

"ദൈവം ഒരുവനല്ലൊ, ദൈവത്തിനും മനുഷ്യർക്കും മദ്ധ്യസ്ഥനും ഒരുവൻ. എല്ലാവർക്കും വേണ്ടി മറുവിലയായി തന്നത്താൻ കൊടുത്ത മനുഷ്യനായ ക്രിസ്തുയേശു തന്നെ".

(1 തിമൊ. 2: 5, 6)

ആദിമസഭാപിതാക്കന്മാർ യേശുക്രിസ്തുവിൻെറ ക്രൂശുമരണവും രക്ഷയും തമ്മിൽ യോജിപ്പിച്ചു വ്യാഖ്യാനിക്കുവാൻ തുടങ്ങിയപ്പോൾ ആദ്യമായി അവരുടെ മനസ്സിൽ വന്നതു് വീണ്ടെടുപ്പിൻെറ ചിത്രീകരണമത്രെ. നമ്മെ വിലയ്ക്കു വാങ്ങിയിരിക്കുന്നതു യേശുക്രിസ്തുവിൻെറ നിർദ്ദോഷവും നിഷ്കളങ്കവുമായ രക്തത്താലത്രെ. അനേകർക്കുവേണ്ടി അവൻ സ്വജീവനെ മറുവിലയായി കൊടുത്തു. (Gregory of Nyssa)നിസായിലെ ഗ്രീഗോറിയോസ് എന്ന സഭാപിതാവു് ഈ വിലയ്ക്കു വാങ്ങലിനെ കൂടുതലായി വ്യാഖ്യാനിച്ചു് ആർക്കാണുവില കൊടുത്തതു്? അദ്ദേഹത്തിൻെറ വ്യാഖ്യാനപ്രകാരം മനുഷ്യൻ പാപത്താൽ പിശാചിൻെറ അടിമയായിപ്പോയതിനാൽ പിശാചിനത്രെ വില കൊടുത്തതു്. എന്നാൽ ക്രിസ്തു മൂന്നാം ദിവസം ഉയിർത്തെഴുന്നേററതിനാൽ പിശാചിനുതന്നെ ലഭിച്ച വില നഷ്ടപ്പെട്ടു. ഈ വ്യാഖ്യാനം മുഴുവനായി സ്വീകാര്യമല്ല. വ്യാപാരത്തിൻെറ പരിധിയിൽ രക്ഷയെ ഉള്ളടക്കം ചെയ്യുവാൻ സാദ്ധ്യമല്ല. വലിയ കഷ്ടനഷ്ടങ്ങൾ സഹിച്ചാണു നമ്മെ വീണ്ടെടുത്തതെന്ന പരമാർത്ഥം ഇതിൽനിന്നും വെളിവാകുന്നു എന്നല്ലാതെ പിശാചിന്നു ദൈവം സ്വന്തപുത്രനെ വിലയായി കൊടുത്തു എന്നവ്യാഖ്യാനം സ്വീകാര്യമല്ല. Gregory Nazianzus നൈസിയാൻസിലെ ഗ്രീഗോറിയോസ് തന്നെ മുൻപറഞ്ഞ തൻെറ അത്യന്തസ്നേഹിതൻെറ വ്യാഖ്യാനത്തെ നിശിതമായി വിമർശിച്ചു. ഇതിൽ കാര്യമായ ഭാഗം എന്തെന്നു ചോദിച്ചാൽ പൈശാചികശക്തിയിൽനിന്നു മനുഷ്യനെ വീണ്ടെടുക്കുവാൻ ക്രിസ്തു ക്രൂശുമരണം വരെ കഷ്ടമനുഭവിച്ചു എന്നുള്ളതത്രെ. പ്രസ്തുത യാഥാർത്ഥ്യം വിവരിച്ചുവന്നപ്പോൾ നാടകീയമായ ചിത്രീകരണം പിതാക്കന്മാർ ഉപയോഗിക്കേണ്ടിവന്നു എങ്കിലും രക്ഷയുടെ ഒരു വലിയ വശം അതു ചൂണ്ടിക്കാണിക്കുന്നു.

**(2) Satisfaction Theory.** തൃപ്തീകരണസിദ്ധാന്തം.

മുൻപറഞ്ഞ മറുവില സിദ്ധാന്തം ഏതാണ്ടു് ആയിരം വർഷക്കാലത്തോളം രക്ഷയുടെ ഒരു വ്യാഖ്യാനമായി നിലനിന്ന ശേഷമാണു കാൻറർബറിയിലെ ഒരു ആർച്ചു ബിഷപ്പും ഇററാലിയൻ സന്യാസിയുമായിരുന്ന ആൻസലം **Anselm** എന്തിനുവേണ്ടി ദൈവം മനുഷ്യനായി (Cur-Deus Homo) എന്ന പുസ്തകം എഴുതിയതു്. അദ്ദേഹത്തിൻെറ വ്യാഖ്യാനപ്രകാരം ദൈവഹിതത്തിനു വിപരീതമായി മനുഷ്യൻ പാപം ചെയ്കതിനാൽ ദൈവമഹിമയെ അവലപിക്കുകയും പിശാചിൻെറ ഭാഗം ചേർന്നു ദൈവത്തെ എതിർക്കുകയും ചെയ്തു. ഈ മഹാ പാപത്താൽ ദൈവമഹിമയെ നിഷേധിച്ച മനുഷ്യൻ ഒന്നുകിൽ ശിക്ഷക്കു അർഹനാകണം അല്ലെങ്കിൽ ദൈവത്തെ തൃപ്തിപ്പെടുത്തണം. നിത്യനായ ദൈവത്തോടു ചെയ്ത അപരാധമാകയാൽ തൃപ്തീകരണയത്നവും വെറും മനുഷ്യനാൽ മാത്രം കൊടുക്കപ്പെടാവുന്ന ഒന്നല്ല. പൂർണ്ണദൈവവും പൂർണ്ണമനുഷ്യനുമായ ഒരാൾക്കു മാത്രമേ ദൈവത്തെ തൃപ്തിപ്പെടുത്തുവാൻ സാധിക്കുകയുള്ളൂ. യേശുക്രിസ്തു അപ്രകാരം അവതരിച്ചു സ്വന്ത യാഗത്താൽ ദൈവത്തെ തൃപ്തിപ്പെടുത്തുകയും മനുഷ്യൻെറ പാപത്തിനു പരിഹാരമായി ദൈവം അതംഗീകരിക്കുകയുംചെയ്തു. ക്രിസ്തുവിനല്ലാതെ മററാർക്കുംസാധിക്കാത്ത ഒരു നിത്യസേവനമത്രേ ക്രൂശുമരണത്താൽ സാധിച്ചതു്.

ആൻസലത്തിൻെറ ഈ സിദ്ധാന്തവും സമ്പൂർണ്ണമായ ഒരു രക്ഷയുടെ വ്യാഖ്യാനമായി അംഗീകരിക്കാവുന്നതല്ല. ഫ്യൂഡൽ വ്യവസ്ഥിതിയുടെ കാലത്തു ഉണ്ടായ വ്യാഖ്യാനമാകയാൽ അതിൻെറ കുറവു് ഇതിൽ അടങ്ങിട്ടുണ്ടു്. ദൈവത്തെ തൃപ്തിപ്പെടുത്തുക എന്നുള്ളതുകൊണ്ടുമാത്രം യേശുക്രിസ്തുവിൻെറ രക്ഷണ്യവേലയുടെ ആഴം നിശ്ചയിക്കാവതല്ല. സ്നേഹമസൃണനായ ദൈവത്തിൻെറ നീതിവാക്യമേ ഈ സിദ്ധാന്തത്തിൽ ഉൾക്കൊള്ളുന്നുള്ളു. എങ്കിലും മനുഷ്യപാപത്തിൻെറ ഭയങ്കരതയെ ചൂണ്ടിക്കാണിപ്പാനും ദൈവമഹിമയുടെ വലിപ്പം പ്രസ്താവിക്കാനും ഈ സിദ്ധാന്തം സഹായിക്കുന്നു. മുള്ളിനുനേരെ ഉതയ്ക്കുന്നതു് മനുഷ്യനു വിഹിതമല്ല. തന്മൂലം അവൻ അവനുതന്നെ ദോഷം ചെയ്യുന്നു. ആദ്യത്തെ സിദ്ധാന്തം പൈശാചികശക്തിക്കെതിരായിട്ടുള്ള ക്രിസ്തുവിൻെറ പ്രവർത്തനമായി പറയുന്നുഎങ്കിൽ ഇതു ദൈവത്തിനു നേരെയുള്ള ക്രിസ്തുവിൻെറ വലിയ ത്യാഗമായി ക്രൂശിനെ വ്യാഖ്യാനിക്കുന്നു.

**(3) The Moral Theory** ധാർമ്മികപ്രേരണ ചെലുത്തുന്ന സിദ്ധാന്തം.

മുൻപറഞ്ഞ രണ്ടു സിദ്ധാന്തങ്ങൾ യേശുക്രിസ്തുവിൻെറ ക്രൂശുമരണത്താൽ മനുഷ്യൻെറ ഉള്ളിലുണ്ടാകുന്ന

മാററത്തെക്കുറിച്ചു ഒന്നും പറയുന്നില്ല. ആ കുറവു പരിഹരിക്കുന്നതിനായി (ABELARD) അബലാർഡ് എന്ന വേദശാസ്ത്രജ്ഞൻ അദ്ദേഹത്തിന്റെ റോമാലേഖനവ്യാഖ്യാനത്തിൽ ശ്രമിക്കുന്നുണ്ടു്. ദൈവസ്നേഹത്തിന്റെ ഏററവും വലിയ പ്രദർശനമായി ക്രൂശിനെ അദ്ദേഹം ദർശിക്കുന്നു. നാം പാപികളായിരുന്നപ്പോൾ ക്രിസ്തു നമുക്കു വേണ്ടി മരിച്ചതിനാൽ ആർദ്രതയും മനസ്സലിവും സൃഷ്ടിപ്പാൻ ക്രൂശിനു കഴിയുന്നു. "അവൻ ആദ്യം നമ്മെ സ്നേഹിച്ചതുകൊണ്ടു നാം സ്നേഹിക്കുന്നു. (യോഹ. 4: 19) അവൻ നമുക്കുവേണ്ടി തന്റെ പ്രാണനെ വച്ചുകൊടുത്തതിനാൽ നാം സ്നേഹം എന്തെന്നു അറിഞ്ഞിരിക്കണം. (യോഹ 3. 16) ക്രിസ്തുവോ നാം പാപികളായിരിക്കുമ്പോൾ തന്നെ നമുക്കുവേണ്ടി മരിക്കയാൽ ദൈവം തനിക്കു നമ്മോടുള്ള സ്നേഹത്തെ പ്രദർശിപ്പിക്കുന്നു. (റോമർ 5. 8) കാൽവരിയിലെ കൽപ്പപാദപം ദർശിക്കുന്ന ഏതൊരു മഹാപാപിയുടെയും ഉള്ളിൽ അനുതാപവും സ്നേഹവും ജനിപ്പിക്കുവാൻ ആ കാൽവരിക്കു കഴിയുന്നു. ആദ്യത്തെ രണ്ടു സിദ്ധാന്തങ്ങളെപ്പോലെ തന്നെ ഇതും ഒരു വശംമാത്രം ചൂണ്ടിക്കാണിക്കുവാൻ പര്യാപ്തമാണെന്നല്ലാതെ രക്ഷയുടെ ഒരു സമ്പൂർണ്ണവിവരണമായിത്തീരുന്നില്ല. ഹൃദയത്തിൽ ചലനം ഉണ്ടാക്കുവാൻ മാത്രം കഴിവുള്ള ഒരു സംഭവമല്ല ക്രൂശിൽ നടന്നതു്. പിന്നെയോ മനുഷ്യരാശിക്കുവേണ്ടി ഒരു വലിയ യാഗം തന്നെ ക്രിസ്തു അവിടെ നടത്തുകയായിരുന്നു. പാപത്തെ അതിന്റെ നഗ്നതയിൽ അഭിമുഖീകരിക്കുകയും അതിനു പരിഹാരം ഉണ്ടാക്കുകയും ചെയ്വാൻ യേശുക്രിസ്തു കഷ്ടം അനുഭവിച്ചു എന്ന സംഗതി ഈ സിദ്ധാന്തത്തിൽ വേണ്ടുംവണ്ണം ഊന്നിപ്പറയുന്നില്ല.

## (4) Penal Theory
### പീനൽ സിദ്ധാന്തം

മാർട്ടിൻ ലൂഥറിന്റെ കാലംമുതലാണ് ഈ സിദ്ധാന്തം പ്രചുരപ്രചാരമായതു്. ദൈവത്തിന്റെ നീതിക്കു ഭംഗം വരുത്തിയ മനുഷ്യജാതിക്കു വേണ്ടിയുള്ള നിയമാനുസൃതമായ പാപപരിഹാരയജ്ഞമത്രേ കാൽവരിയിൽ നടന്നതു്. ദൈവം സ്നേഹവാനാണെങ്കിലും തന്റെ നീതിക്കു ഭംഗം വരുത്തുക സാധ്യമല്ല. പാപം ചെയ്യുന്ന ദേഹി മരിക്കണം എന്ന നിത്യനിയമം നിവർത്തിക്കാൻ എല്ലാ പാപികൾക്കും വേണ്ടി ക്രിസ്തു ക്രൂശിൽ മരിച്ചു. പാപത്താൽ ശാപഗ്രസ്തരായ മനുഷ്യർക്കുവേണ്ടി ക്രൂശിന്റെ ശാപമരണം ക്രിസ്തു അനുഭവിച്ചതിനാൽ മനുഷ്യർ ദൈവത്തിനു കൊടുക്കുവാനുള്ള കടം അവൻ കൊടുത്തുതീർത്തു. അപ്രകാരം യേശുക്രിസ്തു നമ്മെ കടവിമുക്തരാക്കി. നാം രക്തം ചിന്തേണ്ടതിനു പകരം അവന്റെ വിലയേറിയ രക്തം നമുക്കുവേണ്ടി ചിന്തപ്പെട്ടു.

ഈ സിദ്ധാന്തം മുൻപറഞ്ഞവയോടു സാമ്യമുള്ളതാണെങ്കിലും വെറും നിയമാവലിയുടെ പരിധിക്കുള്ളിൽ രക്ഷണ്യവേല ഉള്ളടക്കംചെയ്യുവാൻ സാധ്യമല്ല എന്നുള്ളതു വെളിപ്പെടുത്തുന്നു. മനുഷ്യരാശിയെ ദൈവവുമായി നിരപ്പിക്കുന്ന കൃത്യം ദൈവനീതിയെമാത്രം പ്രീണിപ്പിക്കുവാൻ ഉണ്ടായിരുന്ന ഒന്നല്ല. കൂടാതെ ഏകന്റെ മരണത്താൽ അനേകരുടെ കടം എങ്ങനെ കൊടുത്തുതീർത്തു എന്നുള്ള രഹസ്യം ഈ സിദ്ധാന്തം കൊണ്ടു പൂർണ്ണമായി വിവരിക്കപ്പെടുന്നില്ല. എങ്കിലും പാപത്തിനു ശിക്ഷ ആവശ്യമാണെന്നുള്ള വലിയ സത്യം ഈ സിദ്ധാന്തത്തിൽ തെളിവായി കാണുന്നുണ്ടു്. അവന്റെ അടിപ്പിണരുകളാൽ നമുക്കു സൗഖ്യം വന്നിരിക്കുന്നു. സ്വസ്വാതന്ത്ര്യമുപയോഗിച്ചു ദൈവത്തിൽനിന്നും അന്യപ്പെട്ടുപോയ മനുഷ്യൻ അതേ സ്വാതന്ത്ര്യം തന്നെ ഉപയോഗിച്ചു ദൈവത്തിലേക്കു തിരിച്ചുവരുവാൻ ന്യായമായും നിയമാനുസൃതമായും അവശ്യം ആവശ്യമായ വഴി ക്രിസ്തു വെട്ടിത്തുറന്നു എന്നപരമാർത്ഥം ഈ സിദ്ധാന്തം വിളിച്ചുപറയുന്നു.

## (5) Sacrificial Theory
### യാഗസിദ്ധാന്തം

പഴയ നിയമ കാലത്തു എല്ലാ മതങ്ങളിലും യാഗത്തിനു വലിയ സ്ഥാനം ഉണ്ടായിരുന്നല്ലോ. പാപപരിഹാര ബലി പഴയനിയമത്തിൽ കാണുന്നതിന്റെ കുറവു പരിഹരിക്കുവാൻ എന്നവണ്ണം സർവസംപൂർണ്ണമായ ഒരു ബലിയത്രേ ക്രിസ്തു നടത്തിയതു്. അതിൽ മഹാപുരോഹിതനും യാഗപീഠവും, യാഗവസ്തുവും താൻ തന്നെയായിരുന്നു. ഇപ്പോഴും പിതൃസന്നിധിയിൽ സ്വന്തരക്തവും വഹിച്ചുകൊണ്ടു് അവൻ നമുക്കുവേണ്ടി മദ്ധ്യസ്ഥത വഹിക്കുന്നു. പട്ടക്കാർ വി; കുർബാന എന്ന ബലിയർപ്പിക്കുമ്പോൾ സ്വർഗ്ഗത്തിൽ യേശുക്രിസ്തു അർപ്പിക്കുന്ന ബലിയുടെ ഈ ലോകത്തിലെ നിഴലെന്നനിലയിലത്രേ അതു ചെയ്യപ്പെടുന്നതു്. ഉഭയസമ്മതവും, പാപപരിഹാരവും സമാധാന ബലിയും സ്തോത്രബലിയുമായി ഇതിനെ വ്യാഖ്യാനിക്കാം. എല്ലാവരുടേയും പ്രതിനിധി എന്ന നിലയിൽ യേശുക്രിസ്തു പിതൃസന്നിധിയിൽ യാഗം അർപ്പിക്കുന്നതിനാൽ അവനിൽക്കൂടി ആർക്കും ദൈവമുമ്പാകെ പ്രവേശനമുണ്ടു്. ആരാധകർക്കു അനുഗ്രഹവും ദൈവത്തിനു പ്രസാദകരവുമായ ബലിയത്രെ കാൽവറിയിലാരംഭിച്ചു ഇന്നും തുടർന്നുകൊണ്ടിരിക്കുന്നതു്. "രക്തം ചൊരിഞ്ഞിട്ടല്ലാതെ വിമോചനം ഇല്ല" എന്ന ദൈവപ്രമാണം നിവർത്തി

# ക്രൈസ്തവലോക വാർത്തകൾ

(ഒ. കെ. വി. എം.)

## വിദേശ മിഷനറിമാർ

ചൈനയിൽ മിഷ്യനറിപ്രവർത്തനം നടത്തുന്ന 13 അമേരിക്കൻ മിഷനറിമാരെ വിധ്വംസകപ്രവർത്തനങ്ങൾക്കു ചുമത്തി ശിക്ഷിച്ചിരിക്കുന്നുവെന്ന വാർത്ത അഖിലലോക സഭാ കൗൺസിൽ ഉൽക്കണ്ഠാപൂർവമാണ് ശ്രവിച്ചിരിക്കുന്നത്. ചൈനയിലെ മിഷനറി പ്രവർത്തനങ്ങൾ ഏതാണ്ടു നിർമ്മൂലമാക്കപ്പെട്ടു കഴിഞ്ഞിരിക്കുന്നു. മുൻകിഴക്കെ ജർമ്മനിയുടെ തലസ്ഥാനമായ കോണിഗ്സ് ബർഗിലെ എല്ലാ പള്ളികളും പൂട്ടപ്പെടുകയും, പട്ടാളക്കാരുടെ താവളങ്ങളായി മാറ്റപ്പെടുകയും ചെയ്തിരിക്കുന്നു. ഇൻഡ്യയിലെ മിഷനറി പ്രവർത്തനങ്ങളും വിധിനിർണ്ണായകമായ കാലഘട്ടത്തെ തരണം ചെയ്യുകയാണ്. ഉത്തരേന്ത്യയിൽ ഹിന്ദുമഹാസഭയും മറ്റും മിഷനറിപ്രവർത്തനങ്ങളെ തെറ്റായി മുദ്രയടിക്കുന്നതിനുള്ള ഭഗീരഥപ്രയത്നം നടത്തുന്നു. ഇൻഡ്യയിലെ മിഷനറിമാർ അഞ്ചുകൊല്ലത്തിനകം ഇവിടെ നിന്നും വിരമിക്കേണ്ടിവരുമെന്നുള്ള ശ്രീ. സി. പി. മാത്തൻ എം. പിയുടെ അനുഭവപരിചയത്തിൽ നിന്നുണ്ടായ ദീർഘദർശനവും ലോകത്തിന്റെ ഇതരഭാഗങ്ങളിൽ വിശിഷ്യ കമ്മ്യൂണിസ്റ്റു രാജ്യങ്ങളിലും ജനാധിപത്യഭരണമുള്ള ഇൻഡ്യയിലും നടക്കുന്ന സംഗതികളെന്തെല്ലാമാണെന്നവഗ്രഹിച്ചുപഠിക്കുവാൻ മലങ്കരസഭയിലുള്ള സഭാസ്നേഹികൾ ശ്രമിക്കേണ്ടകാലം വൈകിപ്പോയില്ലേ?

## യുവജനങ്ങളുടെ തീക്ഷ്ണത

ലോകത്തിന്റെ വിവിധഭാഗങ്ങളിൽ നിന്നും ലഭിക്കുന്ന റിപ്പോർട്ടുകൾ വച്ചു നോക്കുന്നപക്ഷം യുവജനങ്ങൾ സഭാപ്രവർത്തനങ്ങളിൽ അത്യുൽസാഹത്തോടുകൂടി പങ്കെടുക്കുന്നതായി കാണാം. അമേരിക്ക, ജപ്പാൻ, ജർമ്മനി, മുതലായ രാജ്യങ്ങളിൽ നടക്കുന്നവർക്കക്യാമ്പുകളും കോൺഫറൻസുകളും ഇതിനു പ്രത്യക്ഷോദാഹരണങ്ങളാണ് എക്യുമെനിക്കൽ പ്രസ്ഥാനം യുവജനങ്ങളുടെ ആശാകേന്ദ്രമായി പരിലസിക്കുകയും ചെയ്യുന്നു! മെഡിറ്ററേനിയൻ പ്രദേശങ്ങളിലെ സഭകളിലേക്കു ലോകത്തിലുള്ള മിക്കവാറും യുവജനങ്ങളുടെ ശ്രദ്ധതിരിഞ്ഞിരിക്കുകയാണ്. ഗ്രീസ്, സൈപ്രസ്, ലബാനോൻ, ഈജിപ്റ്റ്,, ട്യൂണീഷ്യാ എന്നീരാജ്യങ്ങളിലെ സഭാനേതാക്കന്മാരെപ്പറ്റിയും സഭകളെപ്പറ്റിയും അറിയുന്നതിനു അടുത്തകാലത്തു യൂത്തുപ്രസ്ഥാനം പരിശ്രമം നടത്തിയിട്ടുണ്ട്: മലങ്കരസഭയിലും യുവജനപ്രസ്ഥാനം ഉണർന്നിട്ടുണ്ട്. സഭയിൽ സമാധാനം ഉണ്ടാക്കുവാൻ യുവജനങ്ങളാണ് ഏറ്റവും കൂടുതൽ പരിശ്രമിച്ചിട്ടുള്ളതും പരിശ്രമിച്ചുകൊണ്ടിരിക്കുന്നതും. അവരുടെ സദുദ്യമങ്ങൾക്കു അതു അർഹിക്കുന്ന പിൻതുണ നൽകാത്ത പക്ഷം സഭയ്ക്കുഅവർ നഷ്ടപ്പെട്ടു എന്നും വരും.

## ബഹുജനശബ്ദം

ക്രൈസ്തവസഭകളിൽ നിർഭാഗ്യവശാൽ പല കലഹങ്ങളും അതതു കാലങ്ങളിൽ ഉണ്ടായിട്ടുണ്ടെന്നും അതിന്റെ ഉത്തരവാദികൾ നേതാക്കന്മാരായിരുന്നുവെന്നും സഭാചരിത്രം വെളിപ്പെടുത്തുന്നു. ആ ചരിത്രസത്യം തന്നെയാണ് ഇന്നും ആവർത്തിക്കപ്പെടുന്നതു്. മലങ്കരസഭയിലുള്ള പൊതുജനങ്ങൾക്കു ഒട്ടും വേണ്ടാത്ത അക്രൈസ്തവമായ ഒരു വ്യവഹാരമാണ് ഇപ്പോൾ നടമാടുന്നതു്. മലങ്കരസഭയിലെ പൊതുജനങ്ങൾ ഇന്നു് ഉണർന്നു കഴിഞ്ഞിരിക്കുകയാണ്. അവരുടെ ശബ്ദം ആർക്കും അവഗണിക്കുവാൻ പാടില്ലാത്തവണ്ണം ഉയർന്നിട്ടുണ്ട്. ഈജിപ്റ്റ് സ്ലോപ്പൽ സഭയിൽ പൊതുജനങ്ങൾ അവരുടെ ന്യായമായ ശബ്ദംഉയർത്താതിരുന്നതിനാലാണ് ഇവിടത്തെ കലഹങ്ങൾ ഇത്രയും നാൾ ദീർഘിച്ചതു്. എങ്ങനെയെങ്കിലും കുറെ പണമുണ്ടാക്കി സഭയുടെ നേതൃത്വം കരസ്ഥമാക്കി "ക്രൂശിന്റെ വചനത്തെ" ഭോഷത്വമാക്കിത്തീർത്തിരിക്കുന്നവരെ ദൈവം ശിക്ഷിക്കുകതന്നെ ചെയ്യും. അക്രൈസ്തവമായ വ്യവഹാരത്തിനു് ആരും തന്നെ പണം കൊടുക്കരുതു്. സുവിശേഷപ്രവർത്തനങ്ങൾക്കും അതുരവൃത്തികൾക്കും കൈതുറന്നു സംഭാവന ചെയ്തു ജീവകാരുണ്യപ്രവർത്തനങ്ങളെ പ്രോൽസാഹിപ്പിക്കുകയും സഭാപരമായ ജീവിതവിശുദ്ധിയിൽ വളരുകയുമാണ് സഭാംഗങ്ങളുടെ ക്രൈസ്തവമായ കർത്തവ്യം.

---

പ്പാൻ യേശുക്രിസ്തു സ്വന്തരക്തം ചൊരിഞ്ഞു.

ഇവിടെയും ഒരു പ്രധാനവശം കാണുന്നഎന്നല്ലാതെരക്ഷയുടെ പൂർണ്ണവിവരണമായി ഇതും സ്വീകാര്യമല്ല. മുൻപറഞ്ഞ നാലു സിദ്ധാന്തങ്ങളോടു് ചേർത്തു് ഇതും വ്യാഖ്യാനിച്ചാൽ രക്ഷയുടെ വിവിധപ്രയോജനങ്ങൾ അല്പമായി മനസ്സിലാക്കുവാൻ സാധിക്കുമെന്നല്ലാതെ രക്ഷയുടെ അവസാനവും സമ്പൂർണ്ണവുമായ വിവരണമായി ഇതൊന്നും തീർന്നിട്ടില്ല. മുൻപറഞ്ഞതുപോലെ വിവരിപ്പാൻ പ്രയാസമെങ്കിലും അനുഭവിപ്പാൻ നിഷ്പ്രയാസമായിരുന്നത്രേക്രൂശു മുഖാന്തരമുള്ളരക്ഷ. മനുഷ്യരായനമുക്കും നമ്മുടെ രക്ഷയ്ക്കും വേണ്ടിഅവൻ വന്നു. "രക്ഷയ്ക്കായി കാംക്ഷിക്കുന്നവനെ ഞാൻ അതിലാക്കും" നുഎ് ഇന്നും അവൻ ക്ഷണിക്കുന്നു.

## വാരപഞ്ചാംഗം

| | ജനുവരി | മകരം |
|---|---|---|
| ഞായർ | 30 | 17 |
| തിങ്കൾ | 31 | 18 |
| ചൊവ്വാ | 1 | 19 |
| ബുധൻ | 2 | 20 |
| വ്യാഴം | 3 | 11 |
| വെള്ളി | 4 | 22 |
| ശനി | 5 | 23 |

### Thought for the Week

We must work and pray for the coming of God's Kingdom on earth, and every new assertion of God's Authority over His world is sheer gain: Yet we must recognise also that the Kingdom cannot come in its perfection within the period of human history and under its conditions.

Archbishop Temple

# THE CHURCH WEEKLY

## ശ്രദ്ധകേന്ദ്രീകരിക്കേണ്ട വിഷയം

പീസ്‌ലീഗ് ഉപവാസയജ്ഞം പ്രഖ്യാപിച്ചതിനെ തുടർന്ന് ആ പരിപാടിയെപ്പറ്റി വിമർശനകോലാഹലങ്ങൾ കേട്ടു തുടങ്ങിയിട്ടുണ്ട്. ഉപവാസം ഒരു ഭീഷണിയായി ഉപയോഗിക്കുന്നതു് അക്രൈസ്തവമായ ഒരു ആശയഗതിയെന്നാണ് നിരൂപകന്മാരുടെ അഭിപ്രായം. നൂറു ശതമാനവും ശരിയായ ഒരു വിമർശനമാണതു്. ഉപവാസം ഭീഷണിയായി ഉപയോഗിക്കുന്നെങ്കിൽ അതു് തെറ്റാണ്. എന്നാൽ അതു് ഭീഷണി ആയിട്ടോ അല്ലാതെയോ ആണ് അതിന്റെ ഉപജ്ഞാതാക്കൾ വീക്ഷിക്കുന്നതെന്ന് വിധിക്കുവാനുള്ള കർത്തവ്യം കൂടെ വിമർശകന്മാർ എടുക്കരുതെന്നേയുള്ളു. അതു ദൈവത്തിനു് വിട്ടുകൊടുത്തിട്ട് സർവപ്രധാനമായ പ്രശ്നത്തിലേക്കു സമുദായ ശ്രദ്ധ കേന്ദ്രീകരിക്കണമെന്നു ഞങ്ങൾ അഭ്യർത്ഥിക്കുന്നു. പുരയ്ക്കു തീ പിടിക്കുമ്പോൾ ഗൃഹനായികയുടെ അശ്രദ്ധയുടെ ഫലമായിട്ടാണോ, ഒരു ഭ്രാന്തന്റെ വിവരക്കേടുകൊണ്ട് തീ വച്ചതാണോ, എന്നെല്ലാം ചർച്ച ചെയ്തു സമയം കളയാൻ ആരും തുനിയാറില്ല. ആദ്യമെ തീ കെടുത്തിയ ശേഷം പിന്നീട് ചർച്ചകൾക്കും വിമർശനങ്ങൾക്കും ധാരാളം സമയം കിട്ടുമെന്നുള്ളതുകൊണ്ട് തീ കെടുത്താനുള്ള ശ്രമത്തിൽ ആളുകൾ വ്യാപൃതരാകും. ഉപവാസയജ്ഞത്തിന്റെ പ്രാരംഭമായി ബേക്കർ സ്കൂൾ അങ്കണത്തിൽ വച്ചു കൂടിയ മഹായോഗത്തിൽ ബ: കോന്നാട്ട് ഏബ്രഹാം മല്പാനച്ചൻ പ്രസ്താവിച്ച ഒരു കാര്യമാണ് ഈ സന്ദർഭത്തിൽ ഓർമ്മയിൽ വരുന്നതു്. പീസ്‌ലീഗ് ഉപവാസം തുടങ്ങിപ്പോയതു കൊണ്ട് സഭ കൂടുതൽ ഒന്നും അധഃപതിച്ചുപോയെന്ന് ഭയപ്പെടേണ്ട കാര്യമില്ലെന്നാണ് അദ്ദേഹം പ്രസ്താവിച്ചതു്. ഗാന്ധിജി ഉപവാസം ആരംഭിച്ചിട്ടുള്ളപ്പോഴും ലോകം മുഴുവൻ അദ്ദേഹത്തിന്റെ നടപടിയെപ്പറ്റി പ്രതികൂലമായി വിമർശിച്ചിട്ടുണ്ട്. അദ്ദേഹം നിയമനിഷേധ പ്രസ്ഥാനം ആരംഭിച്ചപ്പോൾ ആളുകളിൽ നിയമനിഷേധവാസന കുത്തിവയ്ക്കുന്ന ഏർപ്പാടായതുകൊണ്ട് സാത്വികനായ അദ്ദേഹം അതിൽനിന്ന് പിന്മാറണമെന്ന് അദ്ദേഹത്തിന്റെ സ്വന്തം നാട്ടിലെ അതിബുദ്ധിമാന്മാരായ ശ്രീനിവാസശാസ്ത്രി മുതലായ മിതവാദി നേതാക്കന്മാർപോലും അഭ്യർത്ഥിച്ചിട്ടുള്ളതാണ്. എന്നാൽ ലോകത്തിലെ ഏറ്റവും സൈനികപ്രബലമായ ഒരു മഹാസാമ്രാജ്യത്തോട് പൊരുതി സ്വാതന്ത്ര്യം സമ്പാദിക്കുവാൻ പ്രയത്നിച്ച നിരായുധമായ ഒരു ജനത കേവലം നിവേദനങ്ങൾകൊണ്ട് അതു് സാധിച്ചാൽ മതിയെന്ന് സമാധാനിച്ചു കഴിഞ്ഞിരുന്നെങ്കിൽ അതു് പരിപക്വമായ വിവേകമാണെന്ന് സർട്ടിഫിക്കറ്റ് ലഭിക്കുമായിരിക്കാം. എന്നാൽ ശ്രീനിവാസ ശാസ്ത്രിപോലും ഇംഗ്ലണ്ടിൽവച്ചു ഇങ്ങനെ പ്രസ്താവിച്ചതായി ഓർക്കുന്നു. "നിയമനിഷേധ പ്രസ്ഥാനം തികച്ചും അപലപനീയമാണെന്ന് ഞാൻ വിചാരിക്കുന്നു, ഗാന്ധിജിയോട് അങ്ങനെ ഞാൻ വാദിക്കുകയും ചെയ്തിട്ടുണ്ട്. എന്നാൽ സ്വാതന്ത്ര്യത്തിനു് വേണ്ടിയുള്ള ഇൻഡ്യൻ ജനതയുടെ സമരത്തിൽ അങ്ങനെ ഏതെങ്കിലും ഒരു പ്രവർത്തനം അനിവാര്യമായിരുന്നു. 45 കൊല്ലമായി വ്യവഹാരത്തിൽ കഴിഞ്ഞുകൂടിയ ഒരു സമുദായം അതിന്റെ മാർഗ്ഗവ്യതിചലനത്തിൽ നിന്നു തിരിച്ചു കാൽ വയ്ക്കുവാൻ പല പ്രയത്നങ്ങളും നടത്തിട്ടുണ്ട്. എല്ലാ പരിശ്രമങ്ങളും പരാജയപ്പെട്ടു. ഏകദേശം മുപ്പതു വർഷങ്ങൾക്കു മുമ്പ് ഓർത്തഡോക്സ് സുറിയാനി സമുദായവും മർത്തോമ്മാ സമുദായവും തമ്മിൽ ശകാരങ്ങൾ വർഷിക്കുന്നതിനു് തിരുവല്ലായിൽ രണ്ടു സമുദായത്തിലും പെട്ട ചില സഭാംഗങ്ങൾ ഓരോ പത്രം തുടങ്ങി. അഭിവന്ദ്യരായ നേതാക്കന്മാരെയും തിരുമേനിമാരെയും നിന്ദ്യമായ രീതിയിൽ അസഭ്യം പറഞ്ഞുകൊണ്ടുള്ള ഈ പ്രസ്ഥാനത്തിനു് അതിരു വരുത്തിയതു് ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് തിരുമേനിയായിരുന്നു. അന്ന് അദ്ദേഹം റോമാസഭയിൽ ചേർന്നിരുന്നില്ല. സെറാമ്പൂരിലെ പ്രഫസർ പ്രതാപങ്ങളും മറ്റുമുപേക്ഷിച്ചു സഭയുടെ ആദ്ധ്യാത്മികമായ ചൈതന്യത്തെ തട്ടിയുണർത്താൻ ത്യാഗപരമായ പല ജീവിതചര്യകളും സ്വീകരിച്ചു അദ്ദേഹം ബഥനി ആശ്രമം സ്ഥാപിച്ചു കഴിഞ്ഞ അവസരമായിരുന്നു അതു്. പിച്ചച്ചട്ടിയും, കാഷായവസ്ത്രവുമായി ഭാരതീയ ഹിന്ദുസന്യാസി സംഘങ്ങളെ അനുസ്മരിപ്പിക്കുന്ന ഒരു സേവാസംഘത്തിന്റെ സ്ഥാപകനും അദ്ധ്യക്ഷനുമായിരുന്നു ആബോ ഗീവറുഗീസ് ആയിരുന്നു അദ്ദേഹം. തന്റെ സമുദായത്തിൽ പെട്ട മേല്പറഞ്ഞ പത്രപ്രവർത്തകരെ വിളിച്ച് ഒന്നുകിൽ പത്രം നിറുത്തുകയോ അല്ലെങ്കിൽ പത്രത്തിന്റെ നയം മാറ്റുകയോ ചെയ്യുന്നതു വരെ താൻ ഒന്നും ഭക്ഷിക്കുന്നതല്ലെന്നായിരുന്നു ആബോ ഗീവറുഗീസ് അവറുകളുടെ അന്ത്യശാസനം. ഒരു ദിവസം അദ്ദേഹം ഉപവസിക്ക തന്നെ ചെയ്തു. വൈകുന്നേരം പത്രപ്രവർത്തകർ വന്നു പത്രം നിറുത്തിക്കൊള്ളാമെന്നു സമ്മതിച്ചു. തിരുമേനി അന്നു ചെയ്തതു് ഒരു പക്ഷെ അക്രൈസ്തവമായിരിക്കാം. അതിനെപ്പറ്റി വിധിക്കാൻ ഞങ്ങൾ തയ്യാറില്ല. സഭയിലെ ഏതാനും ത്യാഗശീലരായ യുവാക്കൾ അവരുടെ ജീവൻ പണയം വയ്ക്കുന്ന ഒരു സംരംഭത്തിൽ പ്രവേശിക്കുന്നതിനെ വിമർശിക്കാൻ ധാരാളം സമയമുണ്ടായിരുന്നു. ഇനിയും സമയമുണ്ടാകും. എന്നാൽ ഈയവസരത്തിൽ അതു് അനാവശ്യമാക്കിത്തീർക്കുന്ന കാര്യത്തിലായിരിക്കണം സഭാംഗങ്ങളുടെ ശ്രദ്ധകേന്ദ്രീകരിക്കേണ്ടതു്. അവരവരുടെ ദൈവനീതമായ ഉത്തമബോദ്ധ്യത്തിൽ ചില കാര്യങ്ങൾ ബലി കഴിക്കുന്നതു പാപമാണെന്നു നിശ്ചയമുള്ള പക്ഷം ഈ വ്യവഹാരം ഉപേക്ഷിക്കുന്നതിനെങ്കിലും ആവശ്യമായ ത്യാഗങ്ങൾ ചെയ്ത് ഇപ്പോഴത്തെ ദുസ്ഥിതിക്ക് ഒരു പര്യവസാനം വരുത്താൻ സമുദായം സന്നദ്ധമാകേണ്ടതാണ്. പൊതുമുതൽ ഏതെങ്കിലും കക്ഷി ഉപേക്ഷിക്കുകയോ ര

# സഭാസമാധാനം

എം. ററി. ഇട്ടിരാമല്ലാൻ

## I

വി: സഭാംഗങ്ങൾ അനുഭവമാക്കേണ്ട നന്മകളിൽ പ്രധാനമായ ഒന്നാകുന്നു സമാധാനം. നീതിയിലും സത്യത്തിലും ജീവിക്കുന്നവർക്കേ സമാധാനം അനുഭവമാക്കുവാൻ സാധിക്കയുള്ളു. നീതിയേയും സത്യത്തെയും വിട്ടു നില്പാൻ സമാധാനത്തിനു സാദ്ധ്യമല്ല. ഒരുവനിൽ നീതിയും സത്യവും ഇല്ലെങ്കിൽ സമാധാനത്തിലും യോജിപ്പിലും ജീവിപ്പാൻ പ്രയാസം. അപ്രകാരമുള്ളവനു സുഖവും സന്തോഷവും അഭിവൃദ്ധിയും ഉണ്ടാകയില്ല. കായികമോ മാനസികമോ ആയ സമാധാനം അനുഭവിക്കുന്ന ഒരുവന്റെ ആനന്ദം പറയാവതല്ല. ഈ വിധമുള്ള സമാധാനം അനുഭവിക്കുവാൻ മലങ്കര സുറിയാനി സഭാംഗങ്ങളിൽ ഒരുവനും ഇതുവരെ സാധിച്ചിട്ടുണ്ടോ എന്നു സംശയമാണ്. അതിന്റെ കാരണം എന്തെന്നു കണ്ടുപിടിപ്പാൻ സമുദായാംഗങ്ങളിൽ പലരും തന്നെ യത്നിക്കുന്നുണ്ടായിരിക്കും. പതിമൂന്നാം നൂററാണ്ടിലെ ഒരു പണ്ഡിതൻ സുറിയാനി സഭയെ സംബന്ധിച്ച് ഇപ്രകാരം പ്രസ്താവിക്കുവാൻ ഇടയായിട്ടുണ്ട്. "സുറിയാനിക്കാർ അസൂയാലുക്കളും പരസ്പര വിദ്വേഷികളും ആകുന്നു." ഈ പ്രസ്താവന അനുസരിച്ചു നാം അസൂയാലുക്കളും പരസ്പരവിദ്വേഷികളും ആകകൊണ്ടായിരിക്കാം സമാധാനത്തിൽ വർത്തിപ്പാൻ ഇടയാകാതിരിക്കുന്നതു്. ഒന്നു കഴിയുമ്പോൾ മറെറാന്നു ഈ വിധത്തിൽ സുറിയാനിസഭ അസമാധാനത്തിൽ കഴിഞ്ഞുകൂടുവാൻ തുടങ്ങീട്ടു് സംവത്സരം പലതു കഴിഞ്ഞു. ഇപ്പോഴത്തെ വഴക്കും വ്യവഹാരവും തുടങ്ങീയിട്ടു തന്നെയും അരനൂററാണ്ടോടടുത്തിരിക്കുന്നു. കലഹം തുടങ്ങിയകാലം മുതൽക്കെ സമാധാനാലോചനയും തുടങ്ങീയിട്ടുള്ളതാണ്. പക്ഷെ അസൂയയും വിദ്വേഷവും നിമിത്തം ഇതുവരെ സാധിച്ചില്ലെന്നേ പറയേണ്ടതുള്ളു. സഭയെസംബന്ധിച്ച് നിരീക്ഷണം ചെയ്യുന്ന ഒരുവനു സഭ നാൾക്കുനാൾ അധഃപതിച്ചുകൊണ്ടിരിക്കുന്നതു കാണുവാൻ സാധിക്കും. വി: സഭാംഗങ്ങൾക്കു പോലും അവർ ഉൾപ്പെട്ടു നിൽക്കുന്ന സഭയെ സംബന്ധിച്ച് പുച്ഛമാണു ഉണ്ടാകാറുള്ളതു്. വന്ദ്യപിതാക്കന്മാർ അതു ശരിക്കു ഗ്രഹിക്കുന്നുണ്ടോ എന്നു സംശയിക്കുന്നു. ഗ്രഹിച്ചിരുന്നെങ്കിൽ സമാധാനത്തിനു അവരും അത്യുത്സാഹം ചെയ്യുമായിരുന്നു.

ഈയിട നടന്ന സമാധാനാലോചന ഡോക്ടർ പി. ററി. തോമസ്സിന്റെ ചിന്താഗതിയുടെ ഫലമാണെന്നു കേൾക്കുന്നു. അദ്ദേഹത്തിന്റെ പിതാവും സമാധാനത്തിനുവേണ്ടി വളരെ പരിശ്രമിക്കുകയും ബുദ്ധിമുട്ടുകയും ചെയ്തു. എങ്കിലും സമാധാനംകാണുവാൻ സാധിച്ചില്ല. സുപ്രീംകോടതി വിധിക്കു മുമ്പുതന്നെ ഇദ്ദേഹം ഈ സമാധാനാലോചന ആരംഭിച്ചു. ഇരുഭാഗത്തേയും നേതാക്കന്മാരിൽ ചിലരെ സമീപിച്ചു അവരിൽനിന്നു അനുവാദം വാങ്ങിയാണു ആലോചന തുടങ്ങിയതും. അനേക കാര്യങ്ങൾ ഒത്തുതീർപ്പിലെത്തുകയും ചെയ്തു. ഇതിനുമുമ്പു നടന്ന ആലോചനകളിൽ ഒന്നിലും ഇപ്രകാരം കാര്യങ്ങൾ തെളിച്ചു പ്രസ്താവിക്കുന്നതിനും പ്രധാനകാര്യങ്ങളിൽ ഒന്നെങ്കിലും ഒത്തുതീർപ്പിലെത്തിക്കുന്നതിനും സാധിച്ചിട്ടില്ല. ഒന്നുരണ്ടു കാര്യങ്ങൾ മാത്രമേ ഇനി ഒത്തുതീർപ്പിലെത്താനുള്ളു, എന്നാണറിയുന്നതു്. അവതന്നെയും ഒത്തുതീർപ്പിലെത്തിയ കാര്യങ്ങളോടു താരതമ്യപ്പെടുത്തിയാൽ തീരെ നിസ്സാരങ്ങളാണെന്നും അറിയുന്നു. ഒത്തുതീർപ്പിലെത്തുന്നതിനു വളരെ വിഷമമായിതോന്നിയിരുന്ന കാര്യങ്ങൾ ഉണ്ടായിരുന്നു. അവയെല്ലാം ഇരുകൂട്ടരുടെയും മാനാഭിമാനത്തിനു് ക്ഷയം വരാതെ ഒത്തുതീർപ്പിലെത്തിയ സ്ഥിതിക്കു ഇനി സമാധാനം നിഷ്പ്രയാസം സാധിക്കുമെന്നു വിചാരിച്ചാശിച്ചിരുന്നു. പക്ഷെ സാധിക്കുന്നില്ല. സാധിക്കാത്തതു സമാധാനാലോചന മേലിൽ നിന്നു—വന്ദ്യപിതാക്കന്മാരിൽ നിന്നു ആരംഭിക്കാത്തതുകൊണ്ടായിരിക്കുമോ എന്നു സംശയിക്കുന്നു.

സമാധാനം മേലിൽ നിന്നാണു ഉണ്ടാകേണ്ടതും. സമാധാനത്തിന്നാഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ആവശ്യമെന്നു കണ്ടാൽ ആലോചിക്കുകയും ചെയ്യുന്നതിനു ഏവർക്കും സ്വാതന്ത്ര്യമുണ്ടു്. എന്നിരുന്നാലും സഭാതലവന്മാരാണു സമാധാനമാർഗ്ഗം കണ്ടുപിടിക്കേണ്ടതും സമാധാനമുണ്ടാക്കേണ്ടതും. പട്ടക്കാരൻ സമാധാനബലി അർപ്പിക്കുന്ന അവസരത്തിൽ പിതാക്കന്മാരിൽ ആരെങ്കിലും ഹാജരുള്ള പക്ഷം വി. കുർബാനയിൽ നിന്നു സമാധാനം പ്രാപിക്കുന്നതും, മററുള്ളവർക്കു പ്രദാനം ചെയ്‌വാൻ ശുശ്രൂഷക്കാരനോടു ആജ്ഞാപിക്കുന്നതിന്റെ ലക്ഷ്യമായി കൈമുത്തിച്ചയയ്ക്കുന്നതും അദ്ദേഹമാകുന്നു. ദൈവവും മനുഷ്യനും തമ്മിൽ സമാധാനത്തിലാകുവാൻ പിതാവായ ദൈവത്തോടാലോചിച്ച് മാർഗം കണ്ടുപിടിച്ചതും തന്നെത്താൻ ബലി നൽകപ്പെട്ടിട്ടുപോലും സമാധാനമുണ്ടാക്കിയതും ദൈവപുത്രൻ തന്നെയാകുന്നു. അന്ത്യോഖ്യൻ സിംഹാസനവും കാതോലിക്കാസിംഹാസനവും തമ്മിൽ മുൻകാലങ്ങളിൽ പല അവസരങ്ങളിലും വഴക്കും പരസ്പരം മുടക്കുപോലും ഉണ്ടായിട്ടുണ്ടെങ്കിലും ഇരുഭാഗത്തേയും തലവന്മാർ തമ്മിൽ ആലോചിച്ചാണു സമാധാനമുണ്ടാക്കിയിട്ടുള്ളതും. ഇവയെല്ലാം ആലോചിച്ചാൽ സമാധാനം മേലിൽ നിന്നു ഉണ്ടാകണം എന്നു കാണുന്നു. വന്ദ്യപിതാക്കന്മാർ സമാധാനം ഉണ്ടാക്കുന്നതിനു ഉണർന്നു പ്രവർത്തിക്കുന്നില്ലെങ്കിൽ ഇപ്പോൾ നടക്കുന്നതുപോലെയെങ്കിലും നടത്തി സമാധാനം കൈവരുത്തേണ്ടതും ആവശ്യം തന്നെ. പക്ഷേ പിതാക്കന്മാർ തമ്മിൽ സമാധാനാലോചന നടത്തിയിരുന്നെങ്കിൽ തർക്കത്തിലിരുന്നതും ഒത്തുതീർപ്പിലെത്തിയതുമായ പ്രധാന സംഗതികൾ, മുഴുവൻസംഗതികൾ ഒത്തുതീർപ്പിലെത്തുന്നതിനു മുമ്പ് വെളിക്കുവിടുകയില്ലായിരുന്നു. വെളിക്കു വിട്ടതുകൊണ്ടു ദോഷം ഒന്നുമില്ലെങ്കിലും ഈ കലഹവും വഴക്കും വ്യവഹാരവും വിശ്വാസത്തിനു വേണ്ടിയെന്നു പറഞ്ഞിരുന്നതു ശരിയല്ലെന്നും വെറും അസൂയകൊണ്ടും പരസ്പരവിദ്വേഷം കൊണ്ടും വന്നുകൂടി

---

ണ്ടു കക്ഷികളും ഭാഗിച്ചെടുക്കുകയോ, ഓരോ പള്ളിയിലും കേസുണ്ടാകുന്നതിനെ തടയാൻ ഒരു വ്യവസ്ഥ കണ്ടുപിടിക്കുകയോ ചെയ്താൽ ഈ വ്യവഹാരം അവസാനിപ്പിക്കുകയും, ക്രൈസ്തവമായ കര്യങ്ങളിൽ സഭ ശ്രദ്ധ പതിപ്പിക്കുകയും ചെയ്യുന്നതിനു് അവസരം ലഭിക്കുകയും ചെയ്യും. സന്ധിസംയോജനം സാദ്ധ്യമല്ലെങ്കിൽ ആ ഒരു ലക്ഷ്യപ്രാപ്തി കൊണ്ടെങ്കിലും പീസ് ലീഗ് ഉപവാസയജ്ഞം സമാപിപ്പിക്കുവാൻ തയ്യാറാകണമെന്നാണ് ഞങ്ങളുടെ വിനീതമായ അഭ്യർത്ഥന.

യതാണെന്നാം ലോകം ഗ്രഹിപ്പാൻ ഇടയായി എന്നേയുള്ളു. അതും വരേണ്ടതു തന്നെ. ആസ്ഥിതിക്ക് ഈ വഴക്കും വ്യവഹാരവും എന്തിനു എന്ന് കോനാട്ടു ബഃ അബ്രഹാം കത്തനാർ എഴുതിയിരുന്നതു എത്രയോ വാസ്തവം. ഇപ്പോഴത്തെ സമാധാനലോചനയ്ക്കു ഇരുകക്ഷികളിൽ നിന്നും ചിലരെ തിരഞ്ഞെടുത്തയച്ചിട്ടുണ്ടെന്നു കേൾക്കുന്നു. ഇരുകക്ഷിയിലെയും പിതാക്കന്മാർ എല്ലാവരും ചേർന്നു കാണാത്തതിനാൽ ഈ ആലോച്ചനകൊണ്ടും സമാധാനമുണ്ടാകയില്ലെന്നാണു വി. സഭാംഗങ്ങളിൽ പലരുടെയും അഭിപ്രായം. അതിനുകാരണമുണ്ടു്. സമാധാനാലോചന നടന്നുകൊണ്ടിരിക്കുന്ന ഈ അവസരത്തിൽ ഒരു പിതാവു് മറ്റൊരു പിതാവിനെ പ്രതിയാക്കി കേസുകൊടുത്തതായി കേൾക്കുന്നു. അതു ശരിയെങ്കിൽ സമാധാനത്തിനല്ല കേസിനാണു നാം ഇനിയും ആഗ്രഹിക്കുന്നതു്, എന്നു പ്രത്യക്ഷമാണല്ലോ.

സമാധാനം ഉണ്ടാകണമെങ്കിൽ പിതാക്കാന്മാർ മുന്നിട്ടറങ്ങി അത്യുത്സാഹത്തോടെ പ്രവർത്തിക്കണം. അതിനുമടിച്ചാൽ സമാധാനം ഉണ്ടാകയില്ല. ഇനിയെങ്കിലും നമ്മുടെ സഭ ഈ വഴക്കും വ്യവഹാരവുംകൊണ്ടു അധഃപതിച്ചു പോകുവാൻ, ഇടയാക്കാതെ സൂക്ഷിക്കേണ്ടതു് പ്രത്യേകം പിതാക്കന്മാരാകുന്നു. വന്ദ്യപിതാക്കന്മാരുടെ ഇടയിലോ ബ: സഹോദരങ്ങളുടെ ഇടയിലോ മാന്യ വിശ്വാസികളുടെ ഇടയിലോ ഈ വഴക്കും വ്യവഹാരവും നിമിത്തം യാതൊരു സുഖവും സന്തോഷവും ഉണ്ടാകുന്നില്ല. പള്ളികളിലെ റിസീവർ ഭരണം, 'പള്ളിസ്വത്തുക്കളുടെ അന്യാധീനം മുതലായവ ഇപ്പോഴും തുടർന്നുകൊണ്ടിരിക്കുന്നു. സമാധാന ബലിയാകുന്ന വി. കുർബാന മദ്ധ്യേ കലഹവും ബഹളവും തർക്കവും നടക്കുന്ന പള്ളികളും ഉണ്ടു്. അതിനാൽ അവയെല്ലാം നീങ്ങി ശാന്തമായി സ്നേഹത്തിലും സന്തോഷത്തിലും ജീവിക്കേണ്ടതിനു നമ്മുടെ ഇടയിൽ സമാധാനമുണ്ടാകണം. നാം പരസ്പരം കുറ്റം പറഞ്ഞുകൊണ്ടിരുന്നാൽ സമാധാനം ഉണ്ടാകയില്ല. ചിലർ സിംഹാസനാധിപനെയും അദ്ദേഹത്തിന്റെ ഡലിഗേറ്റിനെയും സംബന്ധിച്ചു് അവരാണു് സമാധാനത്തിനു തടസ്സക്കാർ എന്നു പറയുന്നു. ചിലർ ബാവാകക്ഷിക്കാണു് തടസ്സമെന്നും മറ്റുചിലർ **കാതോലിക്കക്ഷിക്കാണു്** തടസ്സമെന്നും പരസ്പരം കുറ്റം പറയുന്നു. വി. സിംഹാസനാധിപന്മാർ പ്രത്യേകിച്ചു് ഇപ്പോഴത്തെ പാത്രിയർക്കീസ് ബാവാ മലങ്കര സഭയിൽ സമാധാനം ഉണ്ടായി കാണുവാൻ പ്രത്യേകം നാല്പര്യത്തോടുകൂടിയിരിക്കുന്ന ഒരാളാണു്. അദ്ദേഹം സിംഹാസനാരൂഢനായപ്പോൾ അദ്ദേഹത്തിന്റെ പ്രാദേശികസുന്നഹദോസിനെ പിരിച്ചു വിടാതെ മലങ്കര സഭയ്ക്കു പൊതുകല്പന അയയ്ക്കുന്നതിനു മുമ്പു് ഒന്നു രണ്ടു കല്പനകൾ അയച്ചിട്ടുണ്ടു്. ഒന്നാമത്തെ കല്പനയിൽ ഇപ്രകാരം പ്രസ്താവിച്ചിരുന്നു. നിങ്ങളുടെ സമ്മതപ്രകാരം നാം തന്നെ പാത്രിയർക്കാ സ്ഥാനത്തേക്കു അവരോധിക്കപ്പെട്ടു. നാം നിങ്ങൾക്കു പൊതു കല്പന അയയ്ക്കുന്നതിനു മുമ്പായി നിങ്ങളുടെ ഇടയിൽ സമാധാനമുണ്ടായി കാണുവാൻ ആഗ്രഹിക്കുന്നു. അതിനാൽ നിങ്ങൾ ഇരുകക്ഷിയിലേയും മെത്രാപ്പോലീത്തന്മാർ ഒരുമിച്ചു കൂടി ആലോചിച്ചു് സമാധാന വ്യവസ്ഥ എഴുതിയുണ്ടാക്കി എന്റെ പേർക്കു അയച്ചുതരിക. അതിനുശേഷമെ എന്റെ സുന്നഹദോസിനെ ഞാൻ പിരിച്ചു വിടുകയുള്ളു. ഈ കല്പന അനുസരിച്ചു് ഇരുകക്ഷിയിലേയും പിതാക്കന്മാർ ഒരുമിച്ചു കൂടുവാൻ തക്കവണ്ണം വിവരം മറുകക്ഷിയെ അറിയിക്കുകയോ ഒരുമിച്ചു കൂടി ആലോചിക്കുകയോ ചെയ്‌വാൻ തുനിഞ്ഞില്ല. തമ്മിൽ കണ്ടാൽ കണ്ണുകഴുകി എടുക്കണമെന്നു പറയുകയും പറയിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്ന കാലമാണതു്. അതു കൊണ്ടായിരിക്കണം അറിയിക്കുവാൻ തുനിയാതിരുന്നതു്. കല്പനവാങ്ങി ഫയലിൽ നിക്ഷേപിച്ചതേയുള്ളു. അതിനു മറുപടി ചെല്ലുവാൻ താമസിച്ചപ്പോൾ വി: പാത്രിയർക്കീസ്ബാവാ അടങ്ങിയില്ല. സമാധാനമുണ്ടാകണമെന്ന അത്യാശനിമിത്തം രണ്ടാമത്തും കല്പന അയച്ചു. ആ കല്പനയിൽ ഇപ്രകാരം പ്രസ്താവിച്ചിരുന്നു. "നിങ്ങൾ മെത്രാപ്പോലീത്തന്മാർക്കു ഒരുമിച്ചു കൂടുവാൻ ഏനമില്ലാത്തപക്ഷം ഇരു കക്ഷിയിലേയും മൂപ്പന്മാർ ഒരുമിച്ചുകൂടി സമാധാനവ്യവസ്ഥ എഴുതി അയ്ക്കുക. സമാധാനം ഉണ്ടായിക്കാണുവാൻ നാം അത്യധികം അഗ്രഹത്തോടു കൂടിയിരിക്കുന്നു. എന്റെ സുന്നഹദോസിനെ ഞാൻ പിരിച്ചുവിട്ടിട്ടില്ല. അതിനും മറുപടി ചെല്ലുവാൻ തമസമുണ്ടായപ്പോൾ അവിടത്തെ സുന്നഹദോസിനോടാലോചിച്ചു് ഒരു സമാധാനവ്യവസ്ഥ എഴുതിയുണ്ടാക്കി ഇവിടെ അയച്ചു.

പ്രതിവാരപ്രഭാഷണം. (The Sermon for the week)

# നീയും പോയി അങ്ങനെതന്നെ ചെയ്ക.

(എം. ററി.)

“കള്ളന്മാരുടെ കയ്യിൽ അകപ്പെട്ടവന്നു ഈ മൂവരിൽ ഏവൻ കൂട്ടുകാരനായിത്തീർന്നു എന്നു നിനക്കു തോന്നുന്നു? അവനോടു കരുണ കാണിച്ചവൻ എന്നു അവൻ പറഞ്ഞു. യേശു അവനോടു നീയും പോയി അങ്ങനെ തന്നെ ചെയ്ക എന്നു പറഞ്ഞു.”

(വി. ലൂക്കോസ് 10. 36, 37)

നല്ലശമര്യാക്കാരന്റെ കഥയെത്തുടർന്നു് നമ്മുടെ കർത്താവു ന്യായശാസ്ത്രിയോടു പറഞ്ഞ വചനങ്ങളാണല്ലോ മേൽ ഉദ്ധരിച്ചിട്ടുള്ളതു്. ഈ കഥയും ഈ കഥ പറയുവാൻ കർത്താവിനെ പ്രേരിപ്പിച്ച സന്ദർഭവും നമ്മുടെ ധ്യാനത്തിനും പഠനത്തിനും പലപ്പോഴും വിഷയീഭവിച്ചിട്ടുള്ളതാണു്. എങ്കിലും ആവർത്തിച്ചു ചിന്തിച്ചാൽ നാം മുമ്പു കാണാത്ത ആശയങ്ങളും അതിൽ കണ്ടേക്കാം. നമ്മുടെ കർത്താവിന്റെ ഓരോ വചനവും, ഓരോ ഉപമയും അത്രമാത്രം അഗാധവും അർത്ഥവ്യാപ്തിയുള്ളതുമാണു്.

“എന്റെ കൂട്ടുകാരൻ ആർ?” എന്നുള്ള ന്യായശാസ്ത്രിയുടെ ചോദ്യത്തിനു ഉത്തരമായിട്ടാണല്ലോ യേശു നല്ലശമര്യാക്കാരന്റെ കഥ പറഞ്ഞതു്. കൂട്ടുകാരൻ അല്ലെങ്കിൽ അയൽക്കാരൻ എന്ന പദത്തിനു യേശു ഒരു നിർവചനം നൽകുന്നില്ല. എന്നാൽ തന്റെ കഥയിലെ പ്രധാനപാത്രമായി ഒരു ശമര്യാക്കാരനെ തെരഞ്ഞെടുത്തതു തന്നെ ന്യായശാസ്ത്രിക്കു മതിയായ ഉത്തരമായിരുന്നു. അക്കാലത്തെ യഹൂദന്മാർ സ്വജാതിക്കാരെ മാത്രമേ കൂട്ടുകാരായി പരിഗണിച്ചിരുന്നുള്ളു. ശമര്യാക്കാരോടും മററും അവർക്കു വലിയ വെറുപ്പായിരുന്നു. അവരുമായി യാതൊരു സമ്പർക്കമോ സാമൂഹ്യ ഇടപാടുകളോ യഹൂദന്മാർക്കില്ലായിരുന്നു. ജാതിവ്യത്യാസം ഏററവും വികൃതരൂപത്തിൽ നടമാടിയിരുന്നു. നമ്മുടെ നാട്ടിൽ മേൽപ്പറഞ്ഞ മനോഭാവത്തിനു ദൃഷ്ടാന്തം കണ്ടുപിടിക്കുവാൻ പ്രയാസമില്ല. ഒരു ശമര്യാക്കാരനെ പ്രധാന കഥാപാത്രമാക്കിയ കർത്താവു് അതുകൊണ്ടുതന്നെ അയൽക്കാരൻ എന്ന പദത്തിന്റെ അർത്ഥം വ്യക്തമാക്കി. പുറജാതിയെന്നോ, അന്യമതക്കാരനെന്നോ ശത്രുവെന്നോ ഉള്ള യാതൊരു വിവേചനയും സ്വീകാര്യമല്ല. എല്ലാമനുഷ്യരും ഒരു പോലെ നമ്മുടെ അയൽക്കാരായി പരിഗണിക്കപ്പെടേണ്ടവരാണു്. ആർക്കു സഹായം ആവശ്യമുണ്ടോ അവരോടു നാം കൂട്ടുകാരെപ്പോലെ വർത്തിക്കണം.

കഥയിലെ മററു രണ്ടു പാത്രങ്ങൾ പുരോഹിതനും ലേവ്യനുമാണു് പഴയനിയമത്തിലെ പുരോഹിതവർഗ്ഗത്തിൽ മഹാപുരോഹിതൻ, സാധാരണ പുരോഹിതൻ ലേവ്യൻ എന്നിങ്ങനെ മൂന്നു വിഭാഗക്കാരുണ്ടായിരുന്നു, ഈ കഥയിലെ, ശമര്യാക്കാരനു് പുരോഹിതനിൽ നിന്നും ലേവ്യനിൽ നിന്നും ഉണ്ടായിരുന്ന അന്തരം കർത്താവു ചൂണ്ടിക്കാണിച്ചതു് ആ ന്യായശാസ്ത്രി വിസ്മരിക്കുവാൻ ഇഷ്ടപ്പെട്ട ഒരു പരമാർത്ഥം വ്യക്തമാക്കുവാനായിരുന്നിരിക്കണം. അതായതു് മതം തങ്ങളുടെ കുത്തകയായി കരുതിയിരുന്ന പുരോഹിതന്മാരും ലേവ്യരും പലപ്പോഴും സ്നേഹമില്ലാത്തവരും കഠിനഹൃദയന്മാരുമായി പെരുമാറിയിരുന്നെങ്കിലും പുറജാതികളും അവിശ്വാസികളുമായി തള്ളപ്പെട്ടിരുന്നവരിൽ ചിലർ കരുണയും മനസ്സലിവുമുള്ളവരായി കാണപ്പെട്ടു എന്നുള്ളതു തന്നെ. ന്യായപ്രമാണമെന്തെന്നറിഞ്ഞിട്ടില്ലായിരുന്ന ചില പുറജാതിക്കാർ യഹൂദന്മാരേക്കാൾ യഥാർത്ഥമായി ന്യായപ്രമാണം പാലിച്ചിരുന്നു എന്നുള്ളതു പരമാർത്ഥമാണു്. ഇന്നു ദൈവവിശ്വാസമുണ്ടെന്നു് അഭിമാനിക്കുന്ന ചിലരേക്കാൾ നല്ല ജീവിതം നയിക്കുന്ന നിരീശ്വരന്മാരെ കണ്ടേക്കാം. ഇതു എങ്ങനെ സംഭവിക്കുന്നു എന്നു ചിന്തിക്കേണ്ടതാണു്. ഈ അനുഭവം വെച്ചുകൊണ്ടു്, ‘ദൈവവിശ്വാസമില്ല, നല്ല ജീവിതമാണു് കാര്യമായിട്ടുള്ളതെന്നും, നല്ല ജീവിതം നയിക്കുവാൻ ദൈവ വിശ്വാസം ആവശ്യമില്ലെന്നും വാദിക്കുന്നവരുണ്ടു്. അങ്ങനെ ഒരു നിഗമനത്തിൽ എത്തിച്ചേരേണ്ട ആവശ്യമില്ലെന്നും അങ്ങനെയുള്ള വാദത്തിനു തൃപ്തികരമായ ഉത്തരം നൽകുവാൻ ദൈവ വിശ്വാസിക്കു കഴിയുമെന്നും മാത്രം പറഞ്ഞു കൊള്ളട്ടെ. പുരോഹിതവർഗ്ഗത്തെയും ഇതരസഭാസേവകരേയും, സഭാനേതാക്കന്മാരേയും ലജ്ജിപ്പിക്കുന്ന സ്വഭാവ ശ്രേഷ്ഠതയും സന്മാർഗ്ഗനിഷ്ഠയും സേവനതല്പരതയും ഉള്ള സാധാരണക്കാർ അപൂർവ്വമല്ലെന്നുള്ള പരമാർത്ഥം നാം മനസ്സിലാക്കിയാൽ മതി.

“എന്റെ കൂട്ടുകാരൻ ആർ?” എന്നുള്ള ചോദ്യത്തിനു യേശു ന്യായശാസ്ത്രിക്കു നേരിട്ടുത്തരം നൽകാഞ്ഞതു് ആ ചോദ്യം ശരിയായ ഒരു ചോദ്യമല്ലാതിരുന്നതിനാലാണു്. തന്റെ കൂട്ടുകാരൻ ആരാണെന്നു് മററുള്ളവർ പറയാതെ തന്നെ ഒരു പുറജാതിക്കാരൻ പോലും അറിഞ്ഞിരിക്കേണ്ടതാണു്. അപ്പോൾ മതോപദേഷ്ടാവായ ഒരു യഹൂദൻ അറിയാതിരിക്കാൻ ന്യായമില്ല. അങ്ങനെയുള്ള ഒരാൾ ഇപ്രകാരമൊരു ചോദ്യം ചോദിച്ചതിൽ നിന്നു വെളിവായതു് അയാളുടെ അജ്ഞതയല്ല, പ്രത്യുത അയാളുടെ സ്നേഹമില്ലായ്മയും ഹൃദയ കാഠിന്യവുമാണു്. ധാർമ്മികമായ ഉത്തരവാദിത്വങ്ങളെ അവഗണിച്ചു് യുക്തിവാദങ്ങളുടെ മറ പററി നിന്നുകൊണ്ടു് സ്വയം നീതീകരിക്കുവാനുള്ള ഒരു ശ്രമമാണു് ന്യായശാസ്ത്രിയിൽ കർത്താവു ദർശിച്ചതു്. കൂട്ടുകാരനെ ആത്മാർത്ഥമായി സ്നേഹിക്കുവാൻ ഇച്ഛിക്കുന്നവനു് കൂട്ടുകാരൻ ആരാണെന്നുള്ള പ്രശ്നം ആവിർഭവിക്കാനിടയില്ല; അവന്റെ പ്രശ്നം സ്നേഹം പ്രാവർത്തികമാക്കുന്നതെങ്ങനെ എന്നുള്ളതായിരിക്കും.

“ഈ മൂവരിൽ ഏവൻ കൂട്ടുകാരനായിത്തീർന്നു?” എന്നുള്ള ചോദ്യം വഴിയായി സ്നേഹമാണു് സർവ്വപ്രനമായ കാര്യമെന്നു കർത്താവു പഠിപ്പിച്ചു. ന്യായശാസ്ത്രിയുടെ തലകീഴായ ചിന്താഗതിയെ കർത്താവു നേരെയാക്കി. കൂട്ടുകാരനെ തിരക്കി നടക്കേണ്ട ആവശ്യമില്ല; സ്നേഹമുള്ളവൻ എല്ലാവരുടെയും കൂട്ടുകാരനായിരിക്കും. അതുമാത്രമല്ല, ഒരു പുതിയ വെളിച്ചത്തിൽ തന്നെത്തന്നെ കാണുവാൻ കർത്താവു് ആ ന്യായ ശാസ്ത്രിയെ ക്ഷണിച്ചു. മററുള്ളവരുടെ ആവശ്യം കണ്ടു സഹതപിക്കുന്ന മഹാമനസ്കതയ്ക്കു പകരം സ്വന്തം ആവശ്യത്തെക്കുറിച്ചുള്ള ബോധം അയാൾക്കുണ്ടാകണമെന്നു കർത്താവു ആഗ്രഹിച്ചു. ദൈവസന്നിധിയിൽ താൻ കുറവുള്ളവനാണെന്നും ദൈവത്തിന്റെ കരുണ തനിയ്ക്കാവശ്യമാണെന്നും അറിഞ്ഞിരുന്നെങ്കിൽ അയാൾ സ്വയം നീതീകരിക്കാൻ ശ്രമിക്കയില്ലായിരുന്നു. ആ ബോധം അയാൾക്കുണ്ടായിരുന്നെങ്കിൽ കൂട്ടുകാരനോടുള്ള ചുമതലയും അയാൾ അറിയുമായിരുന്നു. അയാൾ വാസ്തവത്തിൽ കള്ളന്മാരുടെ കയ്യിൽ അകപ്പെട്ട നിർഭാഗ്യവാനായ മനുഷ്യന്റെ സ്ഥാനത്തായിരുന്നു. ആ

# വേദവായനക്കുറിപ്പുകൾ

## നാലാം സുവിശേഷം

തിങ്കൾ വി. യോഹ. 6. 25–30

("റബ്ബീ, എപ്പോൾ ഇവിടെയെത്തി" എന്നാണു് അവരുടെ ചോദ്യം. ("രണ്ടാമതൊരത്ഭുതമുണ്ടായിട്ടുണ്ടെങ്കിൽ അതിനെപ്പററി കേട്ടാൽ കൊള്ളാം" എന്നു് വ്യംഗ്യം.) തന്റെ മറുപടിയോ "നിങ്ങൾ എന്തിനു് ഇവിടെ വന്നിരിക്കുന്നു എന്നു് സ്വയം ആലോചിച്ചു നോക്കുക എന്നത്രേ. ദൈവത്തിന്റെ സത്യങ്ങൾ മനുഷ്യനു് മനസ്സിലാകുവാൻ പലപ്പോഴും കഴിയാതെ പോകുന്നതിന്റെ കാരണമെന്താണു്? മനുഷ്യർ ദൈവത്തെ സമീപിക്കുമ്പോഴും സഭയിലെ ശുശ്രൂഷകളിലോ പ്രസംഗയോഗങ്ങളിലോ സംബന്ധിക്കുമ്പോഴും എനിക്കിതിൽനിന്നു് എന്തു കിട്ടും? എന്ന ചിന്തയാണു് അവരിൽ മുന്നിട്ടു് നിൽക്കുന്നതു്. ഇന്നു് നമ്മുടെ ചെറുപ്പക്കാരിൽ പലരും പള്ളിയിൽ പോകുവാൻ വൈമനസ്യം കാണിക്കുന്നതിന്റെ കാരണവും ഇതുതന്നെയാണു്, തങ്ങളെ രസിപ്പിക്കുന്ന പ്രസംഗങ്ങളുണ്ടെങ്കിൽ, അല്ലെങ്കിൽ സമപ്രായക്കാരായ യുവതീയുവാക്കന്മാരുമായി ഇടപെടുന്നതിനും രസിക്കുന്നതിനുമുള്ള അവസരമുണ്ടെങ്കിൽ ധാരാളം പേർ വന്നു ചേരും. നശിച്ചുപോകുന്ന ഈ രസിപ്പിക്കലിന്നു വേണ്ടിയല്ലാതെ യഥാർത്ഥ ആത്മീയാഹാരത്തെ. ആഗ്രഹിച്ചുകൊണ്ടു് സഭയിലെ ശുശ്രൂഷകളിൽ സംബന്ധിക്കുവാൻ ദൈവം നമ്മെ ശക്തരാക്കട്ടെ. അപ്പത്തിനായല്ല, ദൈവത്തിനായി കാംക്ഷിക്കുന്നവരായി നാം തീരട്ടെ.

ചൊവ്വാ. വി. യോഹ. 6. 26–31

തടിച്ചു കൂടിയിരിക്കുന്ന ജനക്കൂട്ടം, തന്റെ സൂചകാത്ഭുത പ്രവൃത്തിയെ (അടയാളത്തെ) കണ്ടിട്ടുള്ളവരാണു്. എന്നാൽ താൻ അവരോടു് പറയുന്നു. "നിങ്ങൾ അടയാളം കണ്ടതുകൊണ്ടല്ലാ അപ്പം തിന്നതുകൊണ്ടാണു് ഇവിടെ വന്നിരിക്കുന്നതു്" എന്നു്. അവർ യഥാർത്ഥത്തിൽ അടയാളത്തെക്കണ്ടിട്ടില്ല. അപ്പവും മീനും തിന്നു എന്നല്ലാതെ അവ സൂചിപ്പിക്കുന്ന കാര്യത്തെ അതായതു് ദൈവരാജ്യം വന്നിരിക്കുന്നു, ഇതാ അതു് നസറേത്തുകാരൻ യേശുവിലത്രേ" എന്ന ദിവ്യസത്യത്തെ, അവരുടെ ഹൃദയക്കണ്ണുകളെക്കൊണ്ടു് അവർ കാണാത്തിടത്തോളം കാലം അവർ അടയാളം കണ്ടിട്ടില്ല.

അതു കൊണ്ടാണു് അവരിപ്പോഴും ചോദിക്കുന്നതു് "ഞങ്ങൾ കണ്ടിട്ടു് നിന്നെ വിശ്വസിക്കേണ്ടതിന്നു് നീ എന്തു് അടയാളം പ്രവർത്തിക്കുന്നു?" എന്നു്.

നശിച്ചുപോകാത്ത അപ്പം, നിത്യജീവന്റെ ആഹാരം, എന്നു് യേശുനാഥൻ ഇവിടെ വിവക്ഷിക്കുന്നതു്, തന്റെ ശരീരത്തെ അതായതു് പരിശുദ്ധ കുർബാനയെയാണു്. എന്നാൽ കുർബാനയിൽ പോലും അതിൽനിന്നും ലഭിക്കാവുന്ന "പുണ്യ"ത്തെയല്ലാതെ യേശുനാഥനെത്തന്നെ കാണുവാൻ നമുക്കു് കഴിയുമ്പോഴേ അതു് യഥാർത്ഥത്തിൽ നിത്യജീവന്റെ ആഹാരമായിത്തീരുന്നുള്ളു.

ബുധൻ. വി. യോഹ. 6. 26–33 (തുടർച്ച)

നല്ല ഉൽസാഹികളായ ജോലിക്കാരാണു് ഇന്നും ഗലീലായിലെ കർഷകജനത. പൊരിവെയിലിൽ പകലന്തിയാവോളം പണിയെടുത്തുപജീവിക്കുന്നവരാണവർ. എന്തിനാണീയദ്ധ്വാനം? "നശിച്ചുപോകുന്ന ആഹാരത്തിനായിട്ടു്. എന്നാൽ പണിയെടുക്കാതെയാണീ അയ്യായിരം പേർ പോഷിതരായതു്. അതുകൊണ്ടാണോ അവർ തന്നെ വീണ്ടും അന്വേഷിച്ചുവന്നതു്.?

എന്നാൽ ഈ ഭക്ഷണത്തെ ദൈവത്തിൽ നിന്നും മാത്രം നൽകപ്പെടുന്ന ജീവന്റെ ഒരു പ്രതിബിംബം(sacrament)ആയിക്കാണുവാൻ അവർക്കു് കഴിഞ്ഞില്ല. യഥാർത്ഥമായ നിത്യജീവനെ നൽകുന്ന പുത്രനെ ദൈവപുത്രനായി അവർക്കു് കാണുവാൻ കഴിയാത്തതിന്റെ കാരണവും ഇതുതന്നെയാണു്.

ലോകജീവിതത്തിൽ നമുക്കു ലഭിക്കുന്ന സൽക്കാര്യങ്ങളും—സന്തോഷവും പ്രയാസവും ധനവും ദാരിദ്ര്യവും ഭാഗ്യവും നിർഭാഗ്യവും എല്ലാം ദൈവത്തിൽനിന്നു് ലഭിക്കുന്നവയായി നമുക്കു കാണാൻ കഴിയുമ്പോഴേ, തന്നിൽനിന്നും നിത്യജീവനെ പ്രാപിക്കുന്നതിനുള്ള കഴിവു് നമുക്കുണ്ടാകുന്നുള്ളു.

"വേല ചെയ്യുക" എന്ന പദത്തെ അവർ പ്രത്യേകമെടുക്കുന്നു. "ദൈവവേല ചെയ്യുന്നതിനായി ഞങ്ങളെന്തു് വേലയാണു ചെയ്യേണ്ടതു്? (കൃഷിപ്പണിയല്ലാതെ. എന്നു് വ്യംഗ്യാർത്ഥം)

"ന്യായപ്രമാണമനുസരിച്ചു് ജീവിക്കുക" എന്നോ, പ്രയാസമുള്ള മറെറന്തെങ്കിലും കാര്യങ്ങൾ ചെയ്യുവാനോ താൻ ആവശ്യപ്പെട്ടുമെന്നായിരിക്കണം ഈ ഗ്രാമീണജനതയുടെ പ്രതീക്ഷ. "അവൻ അയച്ചവനിൽ വിശ്വസിക്കുക" എന്നു് മാത്രമാണു് താൻ കല്പിക്കുന്നതു്.

വ്യാഴം വി: യോഹ: 6. 32–40

ശമര്യക്കാരി സ്ത്രീയെപ്പോലെ ഈ ഗലീലക്കാരും തന്റെ ആത്മീയവചന

---

മനുഷ്യൻ കരുണയും സംരക്ഷണയും കണ്ടെത്തിയതുപോലെ ന്യായിശാസ്ത്രിയും ദൈവത്തിന്റെ കരുണ കണ്ടെത്തേണ്ടതാണു്. ദൈവത്തോടുള്ള അതിരററ കടപ്പാടിനെക്കുറിച്ചുള്ള ബോധം ഉണ്ടായിരുന്നെങ്കിൽ തന്റെ കൂട്ടുകാർ ആരാണെന്നു് അയാൾ അറിയുകയും അവരെ സ്നേഹിക്കുവാൻ അയാൾ ഉദ്യമിക്കുകയും ചെയ്യുമായിരുന്നു. കഥയിലെ നല്ല ശമര്യക്കാരന്റെ സ്ഥാനത്തു നാം കർത്താവിനെ കാണുന്നതിൽ തെററില്ല. അതുമാത്രമല്ല, കള്ളന്മാരുടെ കയ്യിൽ അകപ്പെട്ട മനുഷ്യനിലും നാം കർത്താവിനെ കാണണം. നമ്മുടെ കൂട്ടുകാരിൽ കൂടി സ്നേഹവും കൃതജ്ഞതയും ശുശ്രൂഷയും സ്വീകരിക്കുവാനായി കർത്താവു നമ്മെ സമീപിക്കുന്നു. താൻ നമുക്കു ചെയ്തിട്ടുള്ളതോർത്താൽ ഇങ്ങനെയുള്ള സേവനം നിർവഹിക്കുവാൻ നാം വിമുഖത കാണിക്കയില്ല.

വേദശാസ്ത്ര പണ്ഡിതന്മാർക്കും പുരോഹിത വർഗ്ഗത്തിനും ഒരു പ്രത്യേക അനുശാസനം അടങ്ങിട്ടുള്ള കഥയാണു് നല്ല ശമര്യക്കാരന്റേതു്. മത പ്രശ്നങ്ങൾക്കു ബുദ്ധിപരമായി ശരിയായ ഉത്തരം നൽകുവാൻ കഴിവുള്ളവരായിരുന്നേക്കാം അവർ. "നീ പറഞ്ഞ ഉത്തരം ശരി എന്നു ന്യായശാസ്ത്രിയോടു കർത്താവു പറയുകയുണ്ടായി. എന്നാൽ അതേ സമയം തന്നെ "എന്റെ അയൽക്കാരൻ ആർ?" എന്നു ചോദിക്കുവാനുള്ള ആത്മീയ അന്ധത അയാൾ വെളിപ്പെടുത്തി. നമ്മുടെ വേദശാസ്ത്ര പണ്ഡിതന്മാരും പുരോഹിതന്മാരും അഭ്യസ്തവിദ്യരായ മററുള്ളവരും ഈ ന്യായശാസ്ത്രിയിൽ നിന്നു വിഭിന്നരാണോ എന്നു പരിശോധിച്ചു നോക്കേണ്ടതാണു്. അറിവിൽ ആരും പിന്നോക്കമല്ലായിരിക്കാം. വാദപ്രതിവാദങ്ങളിൽ ആരെയും മടപ്പിക്കുവാനുള്ള സാമർത്ഥ്യം സർവ്വസാധാരണമാണു്. എന്നാൽ സ്നേഹവും സത്യവും നീതിയും പ്രായോഗികമാക്കുവാനുള്ള പ്രാപ്തിയും സന്നദ്ധതയും കണികാണുവാനില്ല. "നീയും പോയി അങ്ങനെതന്നെ ചെയ്ക" എന്നാണു് കർത്താവു ന്യായശാസ്ത്രിയോടു പറഞ്ഞതു്. അതുതന്നെയാണു് ഇന്നു നമ്മോടും പറയുന്നതു്.

ങ്ങളെ ഭൗമികാർത്ഥത്തിലാണ് മനസ്സിലാക്കുന്നതു്. "ആ ജലം എനിക്ക് തരേണമേ" എന്ന് സ്ത്രീ പറഞ്ഞതുപോലെ "ആ അപ്പം ഞങ്ങൾക്കു തരേണമേ" എന്ന് ഗലീല്യർ അഭ്യർത്ഥിക്കുന്നു. ശമര്യക്കാരിയോടു പറഞ്ഞതു പോലുള്ള ഒരു "ഞാൻ ആകുന്നു" എന്നാരംഭിക്കുന്ന വചനം അവരോടും താൻ പറയുന്നു (ഇതിന്റെ പശ്ചാത്തലം പുറപ്പാടുപുസ്തകം 3–14 ൽ നോക്കുക.)

മനുഷ്യന്റെ യഥാർത്ഥമായ ആന്തരികവിശപ്പിനെ തൃപ്തിപ്പെടുത്തുവാനും, അവനു് യഥാർത്ഥമായ വളർച്ചയുണ്ടാക്കി അവനെ പോഷിപ്പിക്കുവാനും കഴിയുന്ന അപ്പം ഒന്നുമാത്രമേയുള്ളു. അതു് രക്തം വിയർപ്പാക്കിപ്പണിയെടുത്തുല്പാദിപ്പിക്കുന്നയപ്പമല്ല, പ്രത്യുത ലോകത്തിനു് ജീവനെ കൊടുക്കുവാൻ വേണ്ടി സ്വർഗ്ഗത്തിൽനിന്നും ഇറങ്ങിവന്ന തന്നെ അനുതാപത്തോടും വിനയത്തോടും കൂടി സ്വീകരിക്കുന്നവർക്ക് ദാനമായി ലഭിക്കുന്ന സ്വർഗ്ഗീയഅപ്പമാകുന്നു.

വെള്ളി വി: യോഹ: 6:32–40(തുടർച്ച)

പക്ഷെ, ഈ സ്വർഗ്ഗീയഅപ്പം, "വാങ്ങിച്ചാൽ കൊള്ളാം, വാങ്ങിച്ചില്ലെങ്കിൽ ഒരു നല്ല കാര്യം നഷ്ടപ്പെട്ടുപോകും" എന്നുള്ള വിധത്തിലുള്ള അപ്പമല്ല. ഈ അപ്പത്തിന്റെ സ്വീകരണം, മറ്റു പല സ്വർഗ്ഗീകസത്യങ്ങളേയും പോലെ പ്രത്യക്ഷത്തിൽ പരസ്പരവൈരുദ്ധ്യം തോന്നിക്കുന്ന ഒന്നാണ്.

ഒന്നാമതു്, ഈ അപ്പത്തെ സ്വീകരിക്കാതിരിക്കുന്നതു് കുറ്റകരവും നാശകരവുമാണ്. അതാണ് യഥാർത്ഥപാപം. അതിന്നു് മരണശിക്ഷയാണുള്ളതു്. അങ്ങിനെ സ്വീകരിക്കാതിരിക്കുന്നതിനുള്ള ഉത്തരവാദിത്വം നാമോരോരുത്തരുടേതുമാണ്.

രണ്ടാമതു്, ഈയപ്പത്തെ സ്വീകരിക്കുവാനുള്ള കഴിവുപോലും ദൈവദത്തമായിട്ടേ ഉണ്ടാകയുള്ളു. "പിതാവു് എനിക്കു് നൽകുന്നവരൊക്കെയും എന്റെയടുക്കൽ വരും.

വരുവാനുള്ള കഴിവു് പിതൃദത്തമാണ്; വരാതിരിക്കുന്നതിനുള്ള ഉത്തരവാദിത്വം മനുഷ്യനിലുമാണ്. ഇതെങ്ങനെ ന്യായീകരിക്കാം?

മനുഷ്യവർഗ്ഗത്തിനു മുഴുവനും ഉത്തരവാദിത്വമുള്ള ഒന്നാണ് ദൈവത്തോടു് മറുതലിപ്പുള്ള നമ്മുടെ നില. എന്നാൽ ദൈവത്തിന്റെ വിശ്വാസോദ്ദീപകമായ പ്രവൃത്തിക്കു നാം മറുതലിക്കാതെ വിധേയരായിത്തീരുമ്പോൾ നമുക്കു രക്ഷയുണ്ടാകുന്നു; അതിൽ നമുക്കു് അഹംഭാവിക്കുവാൻ അവകാശമില്ലല്ലോ. എന്നാൽ അതിനു് നാം വിധേയരാകാതെയിരിക്കുകയാണെങ്കിൽ, പാപത്തിനുള്ള നമ്മുടെ ഉത്തരവാദിത്വം നീങ്ങിപ്പോകുന്നുമില്ല. ഇതാണ് ഈ പരസ്പരവൈരുദ്ധ്യത്തിന്റെ അടിസ്ഥാനം.

ശനി. വി: യോഹ: 6: 41–51

ഗലീലാക്കാരുടെ ചിന്താഗതി ഇപ്പോഴും ഭൗമികപാഥകളിൽക്കൂടിയാണു ചരിക്കുന്നതു്. തന്റെ ഭൗതികോൽഭവത്തെപ്പറ്റിയുള്ള ചോദ്യമാണ് പിതൃദത്തമായ തന്റെ സന്ദേശത്തേക്കാൾ അവർക്ക് പ്രധാനമായിട്ടുള്ളതു്. താൻ എവിടെ നിന്നുൽഭവിക്കുന്നവനാകുന്നുവെന്നു് അവരറിയാതിരിക്കുന്നതു് അവരുടെ അവിശ്വാസത്തിന്റെ കാരണമല്ല. പ്രത്യുത ഫലമാണ്. അവരുടെ അവിശ്വാസം മൂലമാണ് മരുഭൂമിയിൽ വച്ചു അവരുടെ പിതാക്കന്മാർ പിറുപിറുത്തതു പോലെ അവരും ഇപ്പോൾ പിറുപിറുക്കുന്നതു്.

ഈ അവിശ്വാസത്തിന്നെതിരായി താൻ തന്റെ മനുഷ്യാവതാരത്തേയും (6: 49) മരണത്തേയും (6: 51) ഉയർത്തെഴുന്നേല്പിനേയും (6: 44) പറ്റി പ്രഖ്യാപിക്കുന്നു. പക്ഷേ ഈ പ്രഖ്യാപനം കൊണ്ടു് അവരുടെയെല്ലാം അവിശ്വാസം നീങ്ങുന്നതായി നാം കാണുന്നില്ല. എന്നാൽ ഈ പ്രഖ്യാപനമാണ് യഥാർത്ഥവിശ്വാസികളേയും അവിശ്വാസികളേയും തമ്മിൽ വേർതിരിക്കുന്ന വചനം.

വീണ്ടും താൻ അവരോടു പറയുന്നു. എന്റെ സുവിശേഷം പിതാവെനിക്കു് നൽകിയിട്ടുള്ളവരെ എനിക്കായിട്ടു വേർതിരിക്കുന്ന സുവിശേഷമാണ്. പക്ഷേ ആരെയാണു പിതാവു വേർതിരിക്കുന്നതു്? പിതാവിൽ നിന്നും കേട്ടു പഠിച്ചിട്ടുള്ളവരെയെല്ലാം. (6. 45) ലോകജീവിതത്തിൽ നമുക്കുണ്ടാകുന്ന ഓരോ അനുഭവവും പിതാവു നമ്മോടു സംസാരിക്കുന്ന വചനങ്ങളാണ്. ഈ വചനത്തെ കേട്ടു പിതാവിങ്കലേക്കു് അടുക്കുന്നവനെല്ലാം യേശു ക്രിസ്തുവിനാൽ രക്ഷിക്കപ്പെടുന്നു. നാം രക്ഷിക്കപ്പെടാതിരിക്കുന്നതിന്റെ ഉത്തരവാദിത്വം നമുക്കുതന്നെ. രക്ഷിക്കപ്പെടുന്നതോ അഗാധമായ തന്റെ കൃപമൂലവും.



## ചർച്ച് വീക്ക്‌ലി വരിസംഖ്യ

(എപ്പോഴും മുൻകൂർ)

| | രൂ. | ണ. | പ. |
|---|---|---|---|
| ഒരു വർഷത്തേക്ക് | 6 | 0 | 0 |
| ആറു മാസത്തേക്ക് | 3 | 0 | 0 |
| ഒറ്റപ്രതി | 0 | 2 | 0 |
| ഇൻഡ്യയ്ക്കു വെളിയിൽ | 8 | 0 | 0 |

Licence No. 498 Dated 2[illegible]-8-1946 Reg. M. 5268

# THE CHURCH WEEKLY

യുവജനപംക്തി 15

## ലൂക്കോസിന്റെ സുവിശേഷത്തിന്റെ ആദിമരൂപം

(Proto-Luke)

മർക്കോസിന്റെ സുവിശേഷത്തിൽ നിന്നും 'ക്യൂ' വിൽ നിന്നും ലഭിക്കാത്തതായ പല ഭാഗങ്ങൾ ലൂക്കോസിന്റെ സുവിശേഷത്തിലുണ്ട്. ഈ സുവിശേഷത്തിന്റെ ആരംഭവും അവസാനവും മർക്കോസിന്റെ സുവിശേഷത്തിൽ നിന്നും വളരെ വ്യത്യസ്തമാണ്. കർത്താവിന്റെ കഷ്ടാനുഭവങ്ങളെക്കുറിച്ചുള്ള ലൂക്കോസിന്റെ വിവരണങ്ങൾ മുഖ്യമായും തന്റെ ഉയിർത്തെഴുന്നേല്പിനെക്കുറിച്ചുള്ള കാര്യങ്ങൾ മുഴുവനായും മർക്കോസിന്റെ സുവിശേഷത്തിൽ നിന്നും ക്യൂവിൽ നിന്നും വ്യത്യസ്തമായ ഏതോ ഒരു മാർഗ്ഗത്തിൽ നിന്നും സിദ്ധിച്ചിട്ടുള്ളതാണ്. ഈ സുവിശേഷത്തിന്റെ മദ്ധ്യഭാഗത്തു മർക്കോസിന്റെ സുവിശേഷത്തിൽ നിന്നുമല്ലാത്ത മൂന്നു വലിയ വിഭാഗങ്ങളുണ്ട്.

(i) 6:12–8:3 (ii) 9:51–18:14 (iii) 19:1–28. ലൂക്കോസിന്റെ സുവിശേഷത്തിൽ മർക്കോസിൽ നിന്നും ക്യൂവിൽ നിന്നുമല്ലാത്ത ഭാഗങ്ങളെല്ലാം L എന്ന മാർഗ്ഗത്തിൽക്കൂടിയാണു ലഭിച്ചിരിക്കുന്നതു്. മൂന്നാമത്തെ സുവിശേഷത്തിൽ മാത്രം കാണപ്പെടുന്ന ഒന്നാണതു്. ഒരേ കാര്യങ്ങൾ തന്നെ വിവിധ ഗ്രന്ഥങ്ങളിലുണ്ടെങ്കിൽ മർക്കോസിന്റെ സുവിശേഷത്തിലുള്ള വിവരണത്തേക്കാളധികം ക്യൂവിൽ നിന്നോ എൽ എന്നതിൽ നിന്നോ ആണ് ലൂക്കോസ് എടുത്തിരിക്കുന്നതെന്നു വ്യക്തമായി കാണാൻ കഴിയും. വി. ലൂക്കോസ് മർക്കോസിന്റെ സുവിശേഷം വായിക്കുന്നതിനു മുമ്പുതന്നെ ക്യൂവും എൽ ഉം ചേർത്തു് ഒരു ഗ്രന്ഥമായി രചിച്ചിരുന്നതാണ് ഇതിനു കാരണമെന്ന് ചില വേദശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നു. ഈ ആദിഗ്രന്ഥത്തിൽ (Proto Luke) ഉൾപ്പെട്ടിരുന്ന ഭാഗങ്ങൾ താഴെ പറയുന്നവയാണ്.

1) 3:1–4:30 യോഹന്നാൻ സ്നാപകന്റെ പ്രസംഗം, ജ്ഞാനസ്നാനം, തലമുറകൾ, പരീക്ഷ, ഗലീലയിലേക്കു പോകുന്നതു്, നസ്രേത്തിലെ പള്ളിയിൽ വച്ചുള്ള പ്രസംഗം

2) 5:1–11 ശിമോനെ വിളിക്കുന്നതു്

3) 6:12–8:3 അപ്പോസ്തോലന്മാരെ തിരഞ്ഞെടുക്കുന്നതു് അത്ഭുതങ്ങൾ, മലപ്രസംഗം, ശതാധിപന്റെ വേലക്കാരൻ, നയിനിയിലെ വിധവ, സ്നാപകന്റെ സന്ദേശം പാപിയായ സ്ത്രീ സഞ്ചാരപ്രസംഗം.

4) 9:51–18:14 യരുശലേമിലേക്കുള്ള യാത്ര, 70 പേർ, നല്ല ശമരിയാക്കാരൻ. മാർത്തയും മറിയയും, കർത്തൃപ്രാർത്ഥന, ബെയൽസബൂലിനെക്കുറിച്ചുള്ള തർക്കം, യോനയുടെ അടയാളം, ശാപങ്ങൾ, മടയനായ ധനവാൻ, വിരുന്നു്, കാണാതെപോയ ആട്, ദ്രഹ്മ, മുടിയൻ പുത്രൻ, അനീതിയുള്ള കാര്യവിചാരകൻ, ധനവാനും ലാസറും, അനീതിയുള്ള ന്യായാധിപതി, പരീശനും ചുങ്കക്കാരനും.

5) 19:1–28 സക്കായി. താലന്തുകളുടെ ഉപമ

6) 19:37–44,47–48 യരുശലേമിനേക്കുറിച്ചുള്ള വിലാപം മുതലായവ.

7) 22:14–24:53 തിരുവത്താഴം, കഷ്ടത, ക്രൂശ്, മുതലായവ.

ഈ ആദിഗ്രന്ഥത്തിന്റെ സ്വഭാവവും, രചനാ രീതിയും ആശയഗതികളും ഇതു ലൂക്കോസു തന്നെ എഴുതിയതാണെന്നു വ്യക്തമാക്കുന്നുണ്ട്. ഒരു പക്ഷേ യാത്രാവേളകളിൽ ലൂക്കോസ് എഴുതിയിരുന്ന ഒരു ഡയറി ഉണ്ടായിരുന്നിരിക്കണം. ഈ ഡയറിയുടെ എഴുത്തുകാരൻ കൈസറിയായിൽ ഫീലിപ്പോസിന്റെ വീട്ടിൽ താമസിച്ചിരുന്നു. (അപ്പോ. 21:8) ലൂക്കോസിന്റെ ആദി ഗ്രന്ഥത്തിലും ശമരിയേക്കുറിച്ചും ശമരിയാക്കാരെക്കുറിച്ചും ഒരു പ്രത്യേക താല്പര്യം കാണുന്നുണ്ട്.

—o—



Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam.